പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി അൻപത് വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ.—

(1) മെഡിസിനിൽ ബിരുദം

(2) സ്റ്റേറ്റ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ.

കുറിപ്പ്:—(1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) ഏതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനുമുൻപ് തിരുവിതാംകൂർ കൊച്ചി മെഡിക്കൽ പ്രാക്ടീഷണേഴ്സ് ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ എടുക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ മെഡിക്കൽ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്കു ലിസ്റ്റുകളുടെ (ഒന്നും രണ്ടും പാർട്ടുകൾ) പകർപ്പുകൾ സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിന് നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ പത്തുവർഷത്തെ സേവനത്തിനിടയിൽ (പരിശീലനകാലം ഉൾപ്പെടെ) നാലുവർഷം പ്രതിരോധ സർവ്വീസിലോ പ്രതിരോധം സംബന്ധിച്ച ജോലിയിലോ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനികസേവനം 45 (നാൽപ്പത്തിഅഞ്ച്) വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും :—ഫീസ്—പത്തു രൂപ (10 രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാറ്റഗറി—2)

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ടി. ബി. ആൻഡ് ചെസ്റ്റ് ഡിസീസസ് ട്യൂട്ടർ
3. ശമ്പളം.—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല.

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1982-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

ഇപ്പോൾ സർവ്വീസിലുള്ളവരിൽ ടി. ബി. ആൻഡ് ചെസ്റ്റ് ഡിസീസസിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിഗ്രി / ഡിപ്ലോമ ഉള്ളവർക്ക് മേൽപ്പറഞ്ഞ പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി അൻപത് വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ:—

(1) മെഡിസിനിൽ ബിരുദം.

(2) സ്റ്റേറ്റ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻപ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ.

കുറിപ്പ്:—(1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) ഏതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിന് മുൻപ് തിരുവിതാംകൂർ/കൊച്ചി മെഡിക്കൽ പ്രാക്ടീഷണേഴ്സ് ആക്റ്റിൻപ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ എടുക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ, മെഡിക്കൽ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റുകളുടെ (ഒന്നും രണ്ടും പാർട്ടുകൾ) പകർപ്പുകൾ സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിന് നിയമിക്കപ്പെടുന്നവർ അവരുടെ പത്തു വർഷത്തെ സേവനത്തിനിടയിൽ (പരിശീലനം ഉൾപ്പെടെ) നാലുവർഷം പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനികസേവനം 45 (നാൽപ്പത്തിയഞ്ച്) വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 10 രൂപ (പത്തു രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം:—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695004

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക).

(കാറ്റഗറി—3)

1. വകുപ്പ്—പൊതുമരാമത്ത്
2. ഉദ്യോഗപ്പേര് — അസിസ്റ്റന്റ് എൻജിനീയർ (ഇലക്ട്രിക്കൽ)
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം —1 (ഒന്നു മാത്രം)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

മേൽപറഞ്ഞിരിക്കുന്ന ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ 10 വർഷത്തെ സേവനത്തിനിടയിൽ 4 വർഷം (പരിശീലനകാലം ഉൾപ്പെടെ) പ്രതിരോധ സർവ്വീസിലോ പ്രതിരോധം സംബന്ധിച്ച ജോലിയിലോ ഇൻഡ്യയിൽ എവിടെയെങ്കിലുമോ വിദേശത്തോ സേവനം അനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം 45 വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1.1.1982-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ— 1. കേരള യൂണിവേഴ്സിററിയുടെ ഇലക്ട്രിക്കൽ എൻജിനീയറിംഗിലുള്ള ഡിഗ്രിയോ തത്തുല്യമായി സർക്കാർ അംഗീകരിച്ചിട്ടുള്ള മററ് ഏതെങ്കിലും ഡിഗ്രിയോ പാസ്സായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 5 രൂപ (അഞ്ചു രൂപ)

പട്ടികജാതി/പട്ടികവർഗ്ഗക്കാരും മിലിട്ടറി പെൻഷൻ ലഭിക്കുന്നവരോ മിലിട്ടറി സേവനത്തിന് പെൻഷൻ ലഭിക്കാൻ അർഹതയുള്ളവരോ ആയ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട വിലാസം.—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളും കൂടി നോക്കുക).

(കാറ്റഗറി—4)

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—സയന്റിഫിക് അസിസ്റ്റന്റ് (ഇലക്ട്രോ ഡയഗ്നോസ്റ്റിക് അസിസ്റ്റന്റ്സ്)
3. ശമ്പളം—570-1070 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്നു മാത്രം

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1982-ൽ പതിനെട്ട് വയസ്സ് തികഞ്ഞിരിക്കേണ്ടതും നാല്പത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)
7. യോഗ്യതകൾ :
   (1) ഒരു അംഗീകൃത യൂണിവേഴ്സിററിയിൽ നിന്നും ഫിസിക്സിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ച ഡിഗ്രിയും.
   (2) ഒരു ഗവേഷണ സ്ഥാപനത്തിൽ നിന്നുള്ള ഇലക്ട്രോണിക് ഇൻസ്ട്രുമെന്റേഷനിൽ ഒരു വർഷത്തിൽ കുറയാതെയുള്ള പ്രായോഗിക പരിശീലനം അല്ലെങ്കിൽ അപ്രന്റീസ്ഷിപ്പും.
   (3) മെഡിക്കൽ ടെക്നോളജിസ്റ്റ് ആയോ ഒരു മെഡിക്കൽ സ്ഥാപനത്തിൽ ടെക്നിക്കൽ അസിസ്റ്റന്റ് ആയോ മൂന്നു വർഷത്തിൽ കുറയാതെയുള്ള പ്രായോഗിക പരിചയം.

അല്ലെങ്കിൽ

   (1) ഒരു അംഗീകൃത യൂണിവേഴ്സിററിയിൽ നിന്നും ലഭിച്ച ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയറിംഗിലും ഇലക്ട്രോണിക്സിലുമുള്ള ഡിഗ്രിയും ;
   (2) മെഡിക്കൽ ടെക്നോളജിയോടനുബന്ധിച്ചുള്ള ലബോറട്ടറി ജോലിയിലും ഇലക്ട്രോ മെഡിക്കൽ ഉപകരണങ്ങൾ കൈകാര്യം

ചെയ്തും, റിപ്പയർ ചെയ്തും സർവ്വീസ് ചെയ്തുമുള്ള രണ്ടുവർഷത്തിൽ കുറയാതെയുള്ള പ്രായോഗിക പരിചയവും.

നോട്ട്:—ഈ ഉദ്യോഗത്തിന് നിശ്ചയിച്ചിട്ടുള്ള യോഗ്യതയായ പ്രായോഗിക പരിചയം/പരിശീലനം/അപ്രന്റിസ്ഷിപ്പ് എന്നിവ അതതു ട്രേഡിലോ ജോലിയിലോ ഡിഗ്രി സമ്പാദിച്ചതിനുശേഷം താഴെപ്പറയുന്ന സ്ഥാപനങ്ങളിൽ നിന്നും നേടിയവയായിരിക്കണം.

(1) ക്രിസ്ത്യൻ മെഡിക്കൽ കോളേജ് ആൻഡ് ഹോസ്പിറ്റൽ, വെല്ലൂർ.
(2) ആൾ ഇൻഡ്യ ഇൻസ്റ്റിട്ട്യൂട്ട് ഓഫ് മെഡിക്കൽ സയൻസസ, ന്യൂഡൽഹി.
(3) ജവഹർലാൽ ഇൻസ്റ്റിട്ട്യൂട്ട് ഓഫ് പോസ്റ്റ് ഗ്രാഡ്യുവേററ് മെഡിക്കൽഎഡ്യൂക്കേഷൻ ആൻറ് റിസർച്ച്, പോണ്ടിച്ചേരി.
(4) സെൻറ് ജോൺസ് മെഡിക്കൽ കോളേജ്, ബാംഗ്ലൂർ.
(5) ഷെഫ് ലിൻ ലെപ്രസി റിസർച്ച് സാനറേറാറിയം, കരിൻഗാമി.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—10 രൂപ (പത്ത് രൂപ).

പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ്,
(റിക്രൂട്ടുമെൻറ്)
കേരള പബ്ലിക്ക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്—695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാറ്റഗറി—5)

1. വകുപ്പ്—കെമിക്കൽ എക്സാമിനേഴ്സ് ലാബ്രട്ടറി
2. ഉദ്യോഗപ്പേര് — ജൂനിയർ സയന്റിഫിക്ക് ആഫീസർ
3. ശമ്പളം—535-950 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ :—

ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും കെമിസ്ട്രിയിലോ, ഫോറൻസിക് സയൻസിലോ ഒന്നാം ക്ലാസിലോ, രണ്ടാം ക്ലാസിലോ ലഭിച്ച എം. എസ്. സി. ബിരുദം.

അഭിലഷണീയം:—കെമിക്കൽ എക്സാമിനേഴ്സ് ലാബ്രട്ടറിയിൽ നിന്നോ, ഫോറൻസിക് സയൻസ് ലാബ്രട്ടറിയിൽ നിന്നോ ലഭിച്ച പരിചയം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 5 രൂപ (അഞ്ചു രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

പട്ടികജാതി / പട്ടികവർഗ്ഗക്കാരും സൈനിക സേവനത്തിന് പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയവരോ ആയ വിമുക്തഭടന്മാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ. 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾകൂടി നോക്കുക)

(കാററഗറി—6)

1. വകുപ്പ്—പോർട്ട്
2. ഉദ്യോഗപ്പേര്—ഡ്രൈവർ ഗ്രേഡ് 1
3. ശമ്പളം—520-900 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

കുറിപ്പ് : ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി — 1-1-1982-ൽ 21 വയസ്സ് തികഞ്ഞിരിക്കേണ്ടതും 50 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).
7. യോഗ്യതകൾ—

(1) ഡീസൽ എൻജിനുകളുടെ അററകുററപ്പണികൾ ചെയ്യുന്ന ഒരു വർക്ക്ഷോപ്പിൽ രണ്ടു വർഷത്തിൽ കുറയാതെ ജോലി ചെയ്തിട്ടുള്ള പരിചയവും 1958-ലെ മർച്ചൻറ് ഷിപ്പിംഗ് ആക്ററ് (1958-ലെ സെൻട്രൽ ആക്ററ് 44

പ്രകാരം നൽകപ്പെട്ടിട്ടുള്ള സിഗ്നലിംഗ് ഡ്രൈവർ (ഡീസൽ) ആയിരിക്കുന്നതിനുള്ള യോഗ്യതാ സർട്ടിഫിക്കറ്റോ തത്തുല്യമായ മറ്റേതെങ്കിലും സർട്ടിഫിക്കറ്റോ ഉണ്ടായിരിക്കുകയും വേണം.

അല്ലെങ്കിൽ

(2) ഇൻഡ്യൻ നാവിക സേനയിൽ പെറ്റി ആഫീസർ എൻജിനീയറിംഗ് മെക്കാനിക്കായി പത്തു കൊല്ലത്തിൽ കുറയാതെ റഗുലർ സർവ്വീസും ഇന്റേണൽ കംബസ്റ്റ്യൻ എൻജിനുകളെപ്പറ്റി പ്രത്യേക വൈദഗ്ദ്ധ്യവും ഉണ്ടായിരിക്കണം.

അല്ലെങ്കിൽ

(3) ഇൻഡ്യൻ നാവിക സേനയിൽ ലീഡിംഗ് എൻജിനീയറിംഗ് മെക്കാനിക്കായി പത്തു കൊല്ലത്തിൽ കുറയാതെ റഗുലർ സർവ്വീസും, ഇന്റേണൽ കംബസ്റ്റ്യൻ എൻജിനുകളെപ്പറ്റി പ്രത്യേക വൈദഗ്ദ്ധ്യവും ഉണ്ടായിരിക്കണം.

കൂടാതെ താഴെപ്പറയുന്ന കാഴ്ചശക്തി ഉണ്ടായിരിക്കണം:

| കാഴ്ച | | വലതുകണ്ണ് | ഇടതുകണ്ണ് |
|---|---|---|---|
| (എ) | ദൂരക്കാഴ്ച | വി=6/6 | വി=6/6 |
| | അടുത്തകാഴ്ച | 0.6 | 0.6 |

മേൽപ്പറഞ്ഞ കാഴ്ചശക്തി തെളിയിക്കുന്നതിന് സംസ്ഥാന ഗവൺമെന്റ് സർവ്വീസിൽ അസിസ്റ്റന്റ് സർജന്റെ താഴെയല്ലാത്ത ഒരു മെഡിക്കൽ ആഫീസറിൽ നിന്നും വാങ്ങിയ മെഡിക്കൽ സർട്ടിഫിക്കറ്റ് (അസൽ) ഇന്റർവ്യൂ സമയത്ത് ഹാജരാക്കേണ്ടതാണ്.

വികലാംഗർ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരല്ല.

8. അപേക്ഷാഫീസ്— 5 രൂപ വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം ഫാറം. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നവരോ, പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി— 23-6-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ടുമെന്റ്),
കേരള പബ്ലിക് സർവ്വീസ്
കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻ : 695004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക)

(കാറ്റഗറി—7)

1. വകുപ്പ്—പോർട്ട്
2. ഉദ്യോഗപ്പേര്—എൻജിൻ ഡ്രൈവർ
3. ശമ്പളം—520-900 രൂപ
4. ഒഴിവുകളുടെ എണ്ണം—രണ്ട്

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ 21 വയസ്സ് തികഞ്ഞിരിക്കേണ്ടതും 45 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).
നിശ്ചിത പ്രായപരിധിയിലുള്ള യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ ഉയർന്ന പ്രായപരിധിയിലുള്ളവരുടെ അപേക്ഷ പരിഗണിക്കുന്നതാണ്. എന്നാൽ ഒരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സ് കവിയരുത്.

7. യോഗ്യതകൾ: —
(1) ഇംഗ്ലീഷ് എഴുതാനും വായിക്കാനുമുള്ള കഴിവ് ഉണ്ടായിരിക്കണം.
(2) 1958-ലെ മർച്ചന്റ് ഷിപ്പിംഗ് ആക്റ്റ് (സെൻട്രൽ ആക്റ്റ് 44) പ്രകാരം നൽകപ്പെട്ടിട്ടുള്ള സിഗ്നലിംഗ് ഡ്രൈവർ ആയിരിക്കുന്നതിനുള്ള യോഗ്യതാ സർട്ടിഫിക്കറ്റോ തത്തുല്യമായ മറ്റേതെങ്കിലും സർട്ടിഫിക്കറ്റോ ഉണ്ടായിരിക്കണം.

8. അപേക്ഷാഫീസ്:—5 രൂപ വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം ഫാറം മതിയാകും. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിഭാഗം (റിക്രൂട്ടുമെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം-4,
പിൻകോഡ്-695 004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക).

(കാറ്റഗറി—8)

1. വകുപ്പ്—തിരുവനന്തപുരം പബ്ലിക് ലൈബ്രറി
2. ഉദ്യോഗപ്പേര്—ലൈബ്രേറിയൻ ഗ്രേഡ്-2
3. ശമ്പളം—225-450 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

കുറിപ്പ്:—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന്

പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്നസമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി:—നേരിട്ടുള്ള നിയമനം

6. പ്രായപരിധി:—1-1-1982-ൽ 18 വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക)

7. യോഗ്യതകൾ:—ഒരു അംഗീകൃത സർവകലാശാലയിൽ നിന്നും ലഭിച്ച ബിരുദവും ലൈബ്രറി സയൻസിൽ ലഭിച്ച ബിരുദമോ ഡിപ്ലോമയോ ഉണ്ടായിരിക്കണം.

8. അപേക്ഷാഫീസ്:—2 രൂപ (രണ്ടു രൂപ) വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാ ഫാറം മതിയാകും. പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കും പെൻഷൻ ആനുകൂല്യങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നവരോ, പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാ ഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തിയതി:—23-6-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

10. അപേക്ഷ അയക്കേണ്ട മേൽ വിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
പബ്ലിക് സർവ്വീസ് കമ്മിഷൻ ഓഫീസ്,
പട്ടം, തിരുവനന്തപുരം-4,
പിൻ-695004.

(വിശദ വിവരങ്ങൾക്ക് അനുബന്ധമായി ചേർത്തിട്ടുള്ള പൊതു വ്യവസ്ഥകൾ നോക്കുക).

(കാറ്റഗറി.9)

1. സ്ഥാപനത്തിന്റെ പേര്—കേരള ടൂറിസം ഡവലപ്പ്മെന്റ് കോർപ്പറേഷൻ

2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനീയർ (ഇലക്ട്രിക്കൽ)

3. ശമ്പളം—600–1100 രൂപ.

4. ഒഴിവുകളുടെ എണ്ണം—ഒന്ന് (താഴെയുള്ള കുറിപ്പ് 1 നോക്കുക).

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.
(താഴെയുള്ള കുറിപ്പ് രണ്ടു നോക്കുക)

7. യോഗ്യതകൾ—
അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച ഇലക്ട്രിക്കൽ എഞ്ചിനീയറിംഗിൽ ഉള്ള ബിരുദം അഥവാ തത്തുല്യമായ യോഗ്യത.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തിയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാ ഫാറവും—പത്ത് രൂപ
പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരോ പെൻഷന് അർഹരോ ആയ വിമുക്തഭടൻമാർക്കും ഫീസ് സൗജന്യമാണ്. അവർ ഫീസ് മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
(കോർപ്പറേഷൻ വിംഗ്),
പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ–695004.

മേൽപ്പറഞ്ഞ വിലാസം അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ലഭിക്കുന്നതാണ്.

കുറിപ്പ്—1. ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്കു ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തിയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

കുറിപ്പ്—2. (1) പ്രസ്തുത സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമന കാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിരുന്നില്ലെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. എന്നാൽ പരമാവധി അഞ്ചുവർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളു. ടി സ്ഥാപനത്തിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറെറാരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കററിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xiv, xv ഈ ഉപഖണ്ഡികകളും 5, 6 എന്നീ ഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

(3) ജനറൽ റിസർവ് എൻജിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്ക് എക്സ് സർവ്വീസുകാർക്കും അനുവദിച്ചിട്ടുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതല്ല.

(4) വയസ്സിളവിനെ സംബന്ധിച്ച് മററു വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളതു നോക്കുക.

11. മേൽപ്പറഞ്ഞ സ്ഥാപനത്തിലേക്കുള്ള നിയമനം അവർ കാലാകാലങ്ങളിൽ വരുത്തുന്ന ചട്ടങ്ങൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കും.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(കാറ്റഗറി—10)

1. സർവ്വീസിന്റെ പേര്—കേരള പഞ്ചായത്ത് കോമൺ സർവ്വീസ്
2. ഉദ്യോഗപ്പേര്—ഫുൾ ടൈം ലൈബ്രേറിയൻ
3. ശമ്പളം—310—490 രൂപ
4. ഒഴിവുകളുടെ എണ്ണം—

| | | |
|---|---|---|
| കൊല്ലം | .. | 2 |
| എറണാകുളം | .. | 1 |
| തൃശ്ശൂർ | .. | 3 |
| കോഴിക്കോട് | .. | 6 |
| മലപ്പുറം | .. | 1 |
| കണ്ണൂർ | .. | 5 |

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

ഒരു റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന പരമാവധി രണ്ടു വർഷത്തിനിടയിൽ ആ ലിസ്റ്റിൽ നിന്നും ആരും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെയുള്ള ലിസ്റ്റിന്റെ കാലാവധി വീണ്ടും ഒരു വർഷം കൂടിയോ ഒരാളെയെങ്കിലും നിയമനത്തിന് തിരഞ്ഞെടുക്കപ്പെടുന്നതുവരെയോ ഏതാണ് ആദ്യം അതുവരെ ദീർഘിപ്പിക്കുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിൽ നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ തുടർച്ചയായി അഞ്ച് വർഷക്കാലത്തിനിടയ്ക്ക് ഒരു ജില്ലയിൽ നിന്നും മറെറാരു ജില്ലയിലേക്ക് മാററം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറെറതെങ്കിലും ഒരു ജില്ലയിലേക്ക് മാററം അനുവദിക്കുകയാണെങ്കിൽ അവർക്ക് പഴയ ജില്ലയിലെ സർവ്വീസിന്റെ അടിസ്ഥാനത്തിൽ സീനിയോറിററി കിട്ടുന്നതല്ല.

(3) ഇപ്പോൾ ഇതേ ഉദ്യോഗത്തിൽ ഏതെങ്കിലും ഒരു ജില്ലയിൽ റെഗുലറായി (പ്രൊവിഷണൽ അല്ലാതെ) ജോലിയിൽ ഇരിക്കുന്നവർ ഈ വിജ്ഞാപനപ്രകാരം അപേക്ഷിക്കാൻ പാടില്ല.

(4) അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ നിയമനം ലഭിക്കേണ്ട ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതാണ്.

5. നിയമന രീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് കവിയാൻ പാടില്ലാത്തതുമാകുന്നു. യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശസ്വയംഭരണ സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർക്ക് ആദ്യത്തെ പ്രൊവിഷണൽ നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളു. പ്രസ്തുത സ്ഥാപനങ്ങളിൽ റെഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറെറാരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കററ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കററിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിലെ v, vi, vii, ix, xi, xii, xiii, xv എന്നീ ഉപഖണ്ഡികകൾ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ—

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ ജയിച്ചിരിക്കണം.

(2) കേരള ഗ്രന്ഥശാലാ സംഘം നടത്തുന്ന സർട്ടിഫിക്കററ് കോഴ്സ് ജയിച്ചിരിക്കണം.

കുറിപ്പ്:—എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ എൻഡോഴ്സ്മെന്റോടു കൂടിയ പേജിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-6-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—അപേക്ഷാ ഫീസ്—2 രൂപ

അപേക്ഷകർ നിശ്ചിത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ ആയിരിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും മിലിട്ടറി സേവനത്തിന് പെൻഷൻ ലഭിക്കുന്നതോ പെൻഷൻ ലഭിക്കാൻ അർഹത നേടിയവരോ ആയ വിമുക്ത ഭടൻമാർക്കും സൗജന്യമായി ലഭിക്കുന്നതും ഇംഗ്ലീഷിലോ/മലയാളത്തിലോ, അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിററീസ് വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം പാലസ് P. O.,
തിരുവനന്തപുരം-4,
പിൻകോഡ്-695004.

അപേക്ഷാ ഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൽ ആവശ്യമുള്ള തിരുത്തലുകൾ വരുത്തി മേൽപ്പറഞ്ഞ വിലാസത്തിൽ അപേക്ഷ അയക്കേണ്ടതാണ്.

(വിശദ വിവരങ്ങൾക്ക് മുടുവിൽ ചേർത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക.)

കാററഗറി—11

1. വകുപ്പ്—മൃഗസംരക്ഷണം

2. ഉദ്യോഗപ്പേര് — ലൈവ്സ്റേറാക്ക് അസിസ്ററൻറ് ട്രെയിനി

3. ശംബളം—330—515 രൂപ

4. നിയമനരീതി—നേരിട്ടുള്ള നിയമനം

5. ഒഴിവുകളുടെ എണ്ണം—140 (ജില്ലാടിസ്ഥാനത്തിൽ)

കുറിപ്പ് :— (1) ആകെ ഒഴിവുകളുടെ 15% അനിമൽ ഹസ്ബൻട്രി ഡിപ്പാർട്ടുമെൻറിലെ ക്ലാസ് 4 ജീവനക്കാരിൽ നിന്നും 10% ജവാൻമാരുടെ ആശ്രിതരിൽ നിന്നും ബാക്കിയുള്ളതിൽ 75% കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാരിൽ നിന്നും 25% മററുള്ളവരിൽ നിന്നും നേരിട്ടു നിയമിക്കുന്നതിന് സംവരണം ചെയ്തിരിക്കുന്നു.

(2) തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ ആയിരിക്കും. ഒഴിവുകൾ താഴെ കാണിച്ചിരിക്കുന്ന പ്രകാരമാണ്.

| | ജില്ല | ഒഴിവുകളുടെ എണ്ണം | കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാർക്ക് നീക്കിവച്ചിട്ടുള്ള ഒഴിവുകൾ | ഡിപ്പാർട്ടുമെൻറൽ ജീവനക്കാരായ ഉദ്യോഗാർത്ഥികൾക്ക് നീക്കിവച്ചിട്ടുള്ള ഒഴിവുകൾ | ജവാൻമാരുടെ ആശ്രിതർക്ക് നീക്കിവച്ചിട്ടുള്ള ഒഴിവുകൾ | മററുള്ളവർക്ക് പൊതുവായി നീക്കിവച്ചിട്ടുള്ള ഒഴിവുകൾ (Open quota) |
|---|---|---|---|---|---|---|
| 1. | തിരുവനന്തപുരം | 10 | 6 | 1 | 1 | 2 |
| 2. | കൊല്ലം | 12 | 7 | 2 | 1 | 2 |
| 3. | ആലപ്പുഴ | 10 | 6 | 1 | 1 | 2 |
| 4. | കോട്ടയം | ഒഴിവുകൾ കണക്കാക്കപ്പെട്ടിട്ടില്ല | | | | |
| 5. | ഇടുക്കി | 2 | 1 | .. | .. | 1 |
| 6. | എറണാകുളം | ഒഴിവുകൾ കണക്കാക്കപ്പെട്ടിട്ടില്ല | | | | |
| 7. | തൃശ്ശൂർ | 10 | 6 | 1 | 1 | 2 |
| 8. | പാലക്കാട് | 28 | 15 | 5 | 3 | 5 |
| 9. | മലപ്പുറം | 7 | 4 | 1 | 1 | 1 |
| 10. | കോഴിക്കോട് | 41 | 23 | 7 | 4 | 7 |
| 11. | വയനാട് | ഒഴിവുകൾ കണക്കാക്കപ്പെട്ടിട്ടില്ല | | | | |
| 12. | കണ്ണൂർ | 20 | 11 | 3 | 2 | 4 |
| | ആകെ | 140 | 79 | 21 | 14 | 26 |

(3) അനിമൽ ഹസ്ബൻട്രി ഡിപ്പാർട്ടുമെൻറിലെ ജീവനക്കാർക്കുവേണ്ടി സംവരണം ചെയ്തിരിക്കുന്ന ഒഴിവുകളിലേയ്ക്ക് അപേക്ഷിക്കുന്നവർ തങ്ങളുടെ സർവ്വീസ് സംബന്ധിച്ച വിവരങ്ങളടങ്ങുന്ന സർട്ടിഫിക്കററിൻെറ (Service certificate) (ബന്ധപ്പെട്ട അധികാരികളിൽ നിന്നും ലഭിച്ചത്) ശരിപകർപ്പ് സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊന്നിച്ച് അയയ്ക്കേണ്ടതാണ്. ഇപ്രകാരമുള്ള അപേക്ഷകർ അപേക്ഷയുടെ മുകൾ ഭാഗത്ത് "ഡിപ്പാർട്ടുമെൻറൽ ക്വാട്ടയിലേയ്ക്കുള്ള അപേക്ഷ" എന്നുകൂടി പ്രത്യേകം എഴുതിയിരിക്കണം. ജവാൻെറ ആശ്രിതർ ആയിട്ടുള്ള അപേക്ഷകർ പ്രസ്തുത ബന്ധം തെളിയിക്കുന്നതിലേയ്ക്ക് സ്ഥലത്തെ തഹസീൽദാരിൽ നിന്നും ലഭിച്ചിട്ടുള്ള സർട്ടിഫിക്കററിൻെറ ശരിപ്പകർപ്പ് (സ്വയം സാക്ഷ്യപ്പെടുത്തിയത്) ഹാജരാക്കേണ്ടതാണ്. തഹസീൽദാരുടെ സർട്ടിഫിക്കററിൻെറ അഭാവത്തിൽ ജവാൻമാരുമായുള്ള ബന്ധം തെളിയിക്കുന്നതിന് ജവാൻമാരുടെ പേര്, മിലിട്ടറി റാങ്ക്, മിലിട്ടറി അഡ്രസ് മുതലായ സൈന്യ സേവന വിവരങ്ങൾ തെളിയിക്കുന്നതിന് ബന്ധപ്പെട്ട കമാൻറിംഗ് ആഫീസറുടെ പക്കൽ നിന്നും ലഭിക്കുന്ന സർട്ടിഫിക്കററിൻെറ ശരിപ്പകർപ്പ് (സ്വയം സാക്ഷ്യപ്പെടുത്തിയത്) അപേക്ഷയോടൊപ്പം ഹാജരാക്കിയിരുന്നാലും മതി. ഇപ്രകാരമുള്ള അപേക്ഷകർ അപേക്ഷയുടെ മുകൾ ഭാഗത്ത് "ജവാൻമാരുടെ ആശ്രിതർക്കുള്ള ക്വാട്ടായിലേയ്ക്കുള്ള അപേക്ഷ" എന്നു കൂടി പ്രത്യേകം എഴുതിയിരിക്കണം. കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാർക്കുവേണ്ടി സംവരണം ചെയ്തിട്ടുള്ള ഒഴിവുകളിലേയ്ക്ക് അപേക്ഷിക്കുന്നവർ കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറായുള്ള തങ്ങളുടെ സർവ്വീസ് സംബന്ധിച്ച വിവരങ്ങൾ ഉൾക്കൊള്ളുന്ന സർട്ടിഫിക്കററിൻെറ (Service certificate) (ബന്ധപ്പെട്ട അധികാരികളിൽ നിന്നും ലഭിച്ചത്) ശരിപകർപ്പ് സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊന്നിച്ച് അയയ്ക്കേണ്ടതാണ്. ഇപ്രകാരമുള്ള അപേക്ഷകർ അപേക്ഷയുടെ മുകൾ ഭാഗത്ത് "കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാർക്കുള്ള ക്വാട്ടയിലേയ്ക്കുള്ള അപേക്ഷ" എന്നുകൂടി എഴുതിയിരിക്കണം. മററുള്ളവർക്കായി നീക്കിവച്ചിട്ടുള്ള പൊതു ഒഴിവുകളിലേയ്ക്ക് അപേക്ഷകൾ സമർപ്പിക്കുന്നവർ, അപ്രകാരമുള്ള അപേക്ഷകളുടെ മുകൾഭാഗത്ത് "പൊതു ഒഴിവുകളിലേയ്ക്കുള്ള (Open quota) അപേക്ഷ" എന്നുകൂടി എഴുതിയിരിക്കണം.

(4) പ്രത്യേകം പ്രത്യേകം നീക്കി വച്ചിട്ടുള്ള സീററുകളിലേയ്ക്ക് അപേക്ഷിക്കുന്ന ഡിപ്പാർട്ടുമെൻറൽ ജീവനക്കാർക്കും, ജവാൻമാരുടെ ആശ്രിതർക്കും കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാർക്കും പ്രായപരിധി ഉൾപ്പെടെയുള്ള എല്ലാ യോഗ്യതകളും ഉള്ള പക്ഷം പൊതു ഒഴിവുകളിലേയ്ക്കും (Open quota) അപേക്ഷിക്കാവുന്നതാണ്. ആയതിലേയ്ക്ക് അവർ എല്ലാ പ്രമാണങ്ങളുമടക്കം പ്രത്യേകം അപേക്ഷകൾ അയയ്ക്കേണ്ടതാണ്. അങ്ങനെ ഒന്നിൽകൂടുതൽ രീതിയിലുള്ള നിയമനങ്ങൾക്ക് പ്രത്യേകം പ്രത്യേകം അപേക്ഷകൾ വെവ്വേറെ കവറുകളിൽ അയയ്ക്കേണ്ടതാണ്. ഡിപ്പാർട്ടുമെൻറൽ ജീവനക്കാർക്കും, ജവാൻമാരുടെ ആശ്രിതർക്കും നീക്കിവച്ചിട്ടുള്ള ഒഴിവുകളിലേയ്ക്ക് നിശ്ചിത യോഗ്യതകളുള്ള ഉദ്യോഗാർത്ഥികൾ ഇല്ലാതെ വരികയാണെങ്കിൽ ഈ ഒഴിവുകളിലേയ്ക്കും മററുള്ളവരെ തെരഞ്ഞെടുക്കുന്നതാണ്.

(5) അനിമൽ ഹസ്ബൻട്രി ഡിപ്പാർട്ടുമെൻറിലെ ജീവനക്കാരും, ജവാൻമാരുടെ ആശ്രിതരും, കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാരും തങ്ങളുടെ അപേക്ഷകളോ

ടൊപ്പം മുകളിൽ വിവരിച്ചപ്രകാരമുള്ള സർട്ടിഫിക്കററുകളുടെ ശരിപ്പകർപ്പ് (സ്വയം സാക്ഷ്യപ്പെടുത്തിയത്) കൂടി അയയ്ക്കേണ്ടതാണ്.

(6) കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറുമാർക്ക് നീക്കിവച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കുള്ള തെരഞ്ഞെടുപ്പും നിലവിലുള്ള സാമുദായിക സംവരണ നിയമങ്ങൾക്ക് വിധേയമായിരിക്കും. (ജി. ഒ. എം. എസ്. നമ്പർ 255/80/ഏ. ഡി. തീയതി 14-7-1980, ജി. ഒ. ആർ. ടി. നമ്പർ 762/81/ഏ. ഡി. തീയതി 17-3-1981 എന്നീ ഗവൺമെൻറുത്തരവുകൾ).

(7) ഈ വിജ്ഞാപനപ്രകാരം ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ളതും നിയമനം ആഗ്രഹിക്കുന്നതുമായ ഏതെങ്കിലും ഒരു ജില്ലയിലേയ്ക്കുമാത്രം അപേക്ഷ സമർപ്പിക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ ആ ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. യാതൊരു കാരണവശാലും, ഒരേ രീതിയിലേയ്ക്കുള്ള നിയമനത്തിന് ഒന്നിലധികം ജില്ലകളിലേയ്ക്ക് അപേക്ഷകൾ സമർപ്പിക്കാൻ പാടില്ല.

(8) ഈ വിജ്ഞാപനം അനുസരിച്ച് തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്ററ് നിലവിൽ വരുന്ന തീയതി മുതൽ മൂന്നു മാസംവരെയോ ട്രെയിനിംഗ് കോഴ്സ് തുടങ്ങി ഒരു മാസം വരെയോ ഏതാണ് അവസാനം അതുവരെ മാത്രമേ നിലവിലുണ്ടായിരിക്കുകയുള്ളൂ.

6. പ്രായപരിധി.—1-1-1982-ൽ 19 വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. ഗവൺമെൻറ് സർവ്വീസിലുള്ളവർക്ക് (മൃഗസംരക്ഷണവകുപ്പ്) ഉയർന്ന പ്രായപരിധി 42 വയസ്സുവരെ ദീർഘിപ്പിച്ചിരിക്കുന്നതും കാററിൽ ഇംപ്രൂവ്മെൻറ് അസിസ്ററൻറായി സർവ്വീസിലിരിക്കുന്നവർക്ക് അവരുടെ സേവനകാലത്തോളം വയസ്സിളവ് അനുവദിക്കുന്നതുമാണ്. വയസ്സിളവിനെ സംബന്ധിക്കുന്ന മററു വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ.—എസ്. എസ്. എൽ. സി. അല്ലെങ്കിൽ തത്തുല്യമായ പരീക്ഷ പാസായിരിക്കണം.

കുറിപ്പ്.—(1) കമ്മീഷൻ തെരഞ്ഞെടുക്കുന്ന ഉദ്യോഗാർത്ഥികളെ താൽക്കാലികമായി നിയമിക്കപ്പെടുന്നതും അവരെ സ്റ്റോക്ക്മാൻ ട്രെയിനിംഗ് കോഴ്സിനു/ലൈവ് സ്റ്റോക്ക് അസിസ്ററൻറ് ട്രെയിനിംഗ് കോഴ്സിന് പങ്കെടുപ്പിക്കുന്നതും, വിജയകരമായി ട്രെയിനിംഗ് കോഴ്സ് പൂർത്തിയാക്കുന്നവരുടെ താൽക്കാലിക നിയമനം അവരുടെ ആദ്യ നിയമനം മുതൽ സ്ഥിരീകരിച്ച്, പരിശീലനകാലം റഗുലർസർവ്വീസായി കണക്കാക്കുന്നതുമാണ്. ആദ്യ പ്രാവശ്യം പരിശീലനകോഴ്സ് വിജയകരമായി പൂർത്തിയാക്കാത്തവർക്ക് കോഴ്സ് വിജയകരമായി പൂർത്തിയാക്കുന്നതിന് മൂന്ന് അവസരങ്ങൾ കൂടി അനുവദിക്കുന്നതാണ്. നാലാമത്തെ പ്രാവശ്യവും ഉദ്യോഗാർത്ഥികൾ കോഴ്സ് വിജയകരമായി പൂർത്തിയാക്കുന്നതിൽ പരാജയപ്പെട്ടാൽ അവരുടെ താൽക്കാലിക നിയമനം റദ്ദു ചെയ്യുന്നതും അവരെ സർവ്വീസിൽ നിന്നും നീക്കം ചെയ്യുന്നതുമാണ്. ഉദ്യോഗാർത്ഥികൾക്ക് ട്രെയിനിംഗിനു ലഭിക്കുന്ന മാർക്കിൻെറ അടിസ്ഥാനത്തിൽ വീണ്ടും ഒരു റാങ്കിംഗ് ഉണ്ടായിരിക്കുന്നതല്ല.

(2) തെരഞ്ഞെടുക്കപ്പെടുന്ന പക്ഷം ട്രെയിനികൾ കുറഞ്ഞത് 5 വർഷക്കാലമെങ്കിലും കേരള സർക്കാരിനെ സേവിച്ചുകൊള്ളാമെന്ന [illegible] ഉടമ്പടി നിർദ്ദിഷ്ട ഫോറത്തിൽ എ[illegible] വയ്ക്കേണ്ടതാണ്. ഈ സേവനകാലത്തിനിടയ്ക്കോ പരിശീലന സമയത്തോ പിരിഞ്ഞു പോകുന്ന ട്രെയിനികൾ സർക്കാർ തീരുമാനിക്കുന്ന നഷ്ടപരിഹാരം സർക്കാരിലേയ്ക്ക് അടയ്ക്കാൻ ബാദ്ധ്യസ്ഥരായിരിക്കും.

(3) ഓരോ ട്രെയിനിയും ശാരീരിക യോഗ്യത തെളിയിക്കുന്നതിന് ഗവൺമെൻറ് സർവ്വീസിൽ അസിസ്ററൻറ് സർജൻെറ റാങ്കിൽ കുറയാത്ത മെഡിക്കൽ ആഫീസറിൽ നിന്നും വാങ്ങിയ ഒരു സർട്ടിഫിക്കററ് (അസ്സൽ) ഹാജരാക്കേണ്ടതാണ്. പ്രസ്തുത സർട്ടിഫിക്കററ് ഇൻറർവ്യൂ സമയത്ത് ഹാജരാക്കിയാൽ മതിയാകുന്നതാണ്.

(4) തെരഞ്ഞെടുക്കപ്പെടുന്നവരുടെ രക്ഷകർത്താക്കൾക്ക് ഒരു വർഷത്തിൽ 2,000 (രണ്ടായിരം) രൂപയോ അതിനുതാഴെയോ മാത്രമേ വരുമാനമുള്ളുവെങ്കിൽ അത് തെളിയിക്കുന്ന ഒരു സർട്ടിഫിക്കററ് സ്ഥലത്തെ തഹസീൽദാരിൽ നിന്നും വാങ്ങി ട്രെയിനിംഗിനു ചേരുമ്പോൾ ഹാജരാക്കേണ്ടതും അങ്ങനെയുള്ളവർക്ക് പ്രതിമാസം 115 രൂപ വീതം സ്റ്റൈപ്പൻറായി ലഭിക്കുന്നതുമാണ്.

(5) ഓരോ ട്രെയിനിയും ട്രെയിനിംഗിനു ചേരുമ്പോൾ 10 രൂപ (പത്തു രൂപ) നിക്ഷേപത്തുകയായി അടയ്ക്കേണ്ടതാണ്.

(6) അപേക്ഷകർ, താഴെ Appendix-ൽ കാണുന്ന പ്രകാരമുള്ള ഒരു ഫാറം കൂടി പൂരിപ്പിച്ച് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി.—23-6-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:

അപേക്ഷാഫീസ്—2 രൂപ (രണ്ടു രൂപ)

മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ പട്ടികജാതി/പട്ടികവർഗ്ഗക്കാരും സൈനിക സേവനത്തിനുള്ള പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയവരോ ആയ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്നതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം.—

1. <u>തിരുവനന്തപുരം ജില്ല:</u>

ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
ററി. സി. 1/1588-2, കുമാരപുരം,
മെഡിക്കൽ കോളേജ്. പി. ഒ.,
തിരുവനന്തപുരം-11,
പിൻ. 595 011.

2. കൊല്ലം ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
വെള്ളിമന,
സിവിൽസ്റ്റേഷനുസമീപം,
കൊല്ലം, പിൻ-691 009.

3. ആലപ്പുഴ ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 680/31,
ഗൗരീസദനം, തോണ്ടൻകുളങ്ങര,
ആലപ്പുഴ, പിൻ: 688 006.

4. കോട്ടയം ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ളോർ,
അമ്പാട്ട് ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം. പി. ഒ.;
കോട്ടയം,
പിൻ 686 004.

5. ഇടുക്കി ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി.
ജില്ലാ ആഫീസ് (ഇടുക്കി),
ബിൽഡിംഗ് നമ്പർ 3/395,
ഗ്രൗണ്ട് ഫ്ളോർ,
അമ്പാട്ട് ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം പി. ഒ.,
കോട്ടയം,
പിൻ, 686 004.

6. എറണാകുളം ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി.
ജില്ലാ ആഫീസ്
ഹൗസ് നമ്പർ 36/1165,
അമ്മൻകോവിൽ ക്രോസ് റോഡ്,
എറണാകുളം, കൊച്ചി,
പിൻ-682011.

7. തൃശ്ശൂർ ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി.
ജില്ലാ ആഫീസ്,
വാർഡ് നമ്പർ 25,
ബിൽഡിംഗ് നമ്പർ 580,
'സുനന്ദ', സെനാനമിഷൻ റോഡ്,
ചെമ്പുക്കാവ്, തൃശ്ശൂർ,
പിൻ-680 001.

8. പാലക്കാട് ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ-678 001.

9. മലപ്പുറം ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 12/26
മലപ്പുറം, പിൻ-676 505.

10. കോഴിക്കോട് ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്-20, പിൻ-673 020.

11. വയനാട് ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി.
ജില്ലാ ആഫീസ്.
വയനാട് സിവിൽ സ്റ്റേഷൻ,
കൽപ്പറ്റ നോർത്ത് പി. ഒ.,
വയനാട് പിൻ-673 122.

12. കണ്ണൂർ ജില്ല:
ജില്ലാ ആഫീസർ,
പി. എസ്. സി. ജില്ലാ ആഫീസ്,
സിവിൽ ലൈൻ,
ഫസ്റ്റ് ബ്ലോക്ക്,
കണ്ണൂർ-2.

ബന്ധപ്പെട്ട ജില്ലാ ആഫീസിലേയ്ക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടേയോ/ഡെപ്യൂട്ടി സെക്രട്ടറിയുടേയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാംഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക).

## Appendix

Form to be filled up and furnished along with the application)

1. Name :
2. Address :
3. Community :
4. Date of birth :
5. Qualifications :
6. Percentage of Marks in S. S.L. C:
7. Whether attested copies of relevant pages of S. S. L. C. or other records to prove age, qualifications and marks obtained in the Public Examination have been enclosed :
8. Whether applying for :
   Open quota/Quota for C. I. A./Quota for Departmental candidates/Quota for Dependents of Jawans.
9. (a) If applying for the quota for C. I. A., the date of joining duty as C. I. A. and the total period of service as C. I. A. should be furnished.
   (b) If applying for the quota for Departmental candidates, the date of joining duty in the Department of Animal Husbandry and the post now held in the Department should be furnished.
   (c) If applying for the quota for the Dependents of Jawan, the name of Jawan and his relationship with the applicant should be furnished..
   (d) Whether attested copies of relevant documents to prove a/b/c above have been enclosed.

DECLARATION

I hereby declare that the entries made above are correct and tally with the entries in the original of the documents in my possession. I have not submitted application for this post to more than one District.

Signature of the applicant.

Place :
Date :

## പാർട്ട്—II

## പൊതുവ്യവസ്ഥകൾ

1. ഓരോ ഉദ്യോഗത്തെ സംബന്ധിച്ചും ഈ വിജ്ഞാപനത്തിലെ I-ാം ഖണ്ഡികയിൽ പ്രത്യേകിച്ച് ഒഴിവാക്കിയിട്ടില്ലാത്തപക്ഷം താഴെ പറയുന്ന നിബന്ധനകൾ ബാധകമാണ്.

(എ) ഇൻഡ്യൻ യൂണിയൻ പൗരനോ; അല്ലെങ്കിൽ
(ബി) നേപ്പാളിലെ പ്രജയോ; അല്ലെങ്കിൽ
(സി) ഭൂട്ടാനിലെ പ്രജയോ; അല്ലെങ്കിൽ
(ഡി) ടിബറ്റിൽ നിന്നും 1962 ജനുവരി ഒന്നാം തീയതിക്കു മുമ്പ് ഇൻഡ്യയിൽ സ്ഥിരതാമസമാക്കണമെന്നുള്ള ഉദ്ദേശത്തോടെ വന്ന അഭയാർത്ഥിയോ; അല്ലെങ്കിൽ

(ഇ) പാകിസ്ഥാൻ, ബർമ്മ, ശ്രീലങ്ക, കിഴക്കൻ ആഫ്രിക്കൻ രാജ്യങ്ങളായ കെനിയ, ഉഗാണ്ട, ടാൻസാനിയൻ ഐക്യ റിപ്പബ്ലിക്ക് (മുമ്പത്തെ ടാങ്കനിക്കയും സാൻസിബാറും) എന്നിവിടങ്ങളിൽ നിന്നും ഇൻഡ്യയിൽ സ്ഥിരതാമസമാക്കണമെന്നുള്ള ഉദ്ദേശത്തോടെ ഇൻഡ്യയിൽ കുടിയേറിപ്പാർത്ത ഇൻഡ്യൻവംശജനോ ആയിരിക്കണം.

കുറിപ്പ്:—എന്നാൽ മുകളിൽ ബി, സി, ഡി, ഇ എന്നീ വിഭാഗങ്ങളിൽപ്പെട്ട ഒരു ഉദ്യോഗാർത്ഥിക്ക് ഇൻഡ്യാ ഗവൺമെന്റിന്റെ പക്കൽ നിന്നും യോഗ്യതാപത്രം ലഭിച്ചിരിക്കണം. പ്രസ്തുത യോഗ്യതാപത്രം ലഭിച്ചിരിക്കേണ്ട ഒരു ഉദ്യോഗാർത്ഥിയെ കമ്മീഷൻ നടത്തുന്ന പരീക്ഷയ്ക്കും ഇന്റർവ്യൂവിനും ഇരിക്കാൻ അനുവദിക്കുന്നതും തുടർന്ന് നിയമിക്കപ്പെടുകയാണെങ്കിൽ പ്രസ്തുത നിയമനം മുകളിൽ പറഞ്ഞ യോഗ്യതാപത്രം ഗവൺമെന്റിൽ നിന്നും ലഭിക്കുന്നതു വരെ താൽക്കാലികാടിസ്ഥാനത്തിൽ മാത്രമായിരിക്കുന്നതുമാണ്.

(എഫ്) സൽസ്വഭാവികളായിരിക്കണം.

(ജി) പ്രത്യേക കാരണങ്ങളാൽ ഗവൺമെന്റിൽ നിന്നും ഒഴിവാക്കപ്പെട്ടിട്ടില്ലെങ്കിൽ പുരുഷൻമാരാണെങ്കിൽ ഒന്നിലധികം ഭാര്യമാർ ഉണ്ടായിരിക്കരുത്. സ്ത്രീകളാണെങ്കിൽ ഭാര്യയുള്ള പുരുഷനെ വിവാഹം കഴിച്ചിരിക്കരുത്.

2. പ്രായപരിധി സംബന്ധിച്ച പ്രത്യേക ആനുകൂല്യങ്ങൾ:—

കുറിപ്പ്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസിൽ കവിയാൻ പാടില്ല എന്ന വ്യവസ്ഥകൾക്കു വിധേയമായിട്ടാണ് താഴെപ്പറയുന്ന ആനുകൂല്യങ്ങൾ നൽകുന്നത്.

(i) പിന്നോക്ക സമുദായത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് മൂന്നു വർഷവും പട്ടികജാതി/പട്ടികവർഗ്ഗങ്ങളിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് അഞ്ചു വർഷവും വരെ ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. പട്ടികജാതിക്കാർക്ക് അനുവദിച്ചിട്ടുള്ള പ്രായപരിധിയിലുള്ള ഈ ആനുകൂല്യം പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്കും പരിവർത്തനം ചെയ്തിട്ടുള്ളവർക്കും അവരുടെ സന്താനങ്ങൾക്കും ലഭിക്കുന്നതാണ്. പട്ടികവർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

(ii) ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസ യോഗ്യത ഒരു സർവ്വകലാശാല ബിരുദത്തിൽ കുറവായിരിക്കുകയും പട്ടികജാതി, പട്ടികവർഗ്ഗം, പ്രായപൂർത്തിയായതിനു ശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്കു പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് നിശ്ചിതയോഗ്യതയേക്കാൾ കൂടുതലായ വിദ്യാഭ്യാസയോഗ്യത ഉണ്ടായിരിക്കുകയും ചെയ്താൽ അപേക്ഷകൻ മറ്റു വിധത്തിൽ ആ ഉദ്യോഗത്തിന് അർഹനാണെങ്കിൽ പരമാവധി പ്രായപരിധി അയാൾക്കു ബാധകമാകുന്നതല്ല. പട്ടിക വർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

(iii) ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിരിക്കുന്ന വിദ്യാഭ്യാസയോഗ്യത ഒരു സർവ്വകലാശാലാ ബിരുദമായിരിക്കുകയും പട്ടികജാതി, പട്ടികവർഗ്ഗം, പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്നും ഏതു മതത്തിലേക്ക് പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് നിശ്ചിതയോഗ്യതയേക്കാൾ താഴെയല്ലാത്ത വിദ്യാഭ്യാസ യോഗ്യത ഉണ്ടായിരിക്കുകയും ചെയ്താൽ പരമാവധി പ്രായപരിധി അവർക്ക് ബാധകമാകുന്നതല്ല. പട്ടികവർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം മതപരിവർത്തനം കൊണ്ട് ഈ ആനുകൂല്യം ഒരിക്കലും നഷ്ടപ്പെടുകയില്ല.

നോട്ട്:—2(ii), 2 (iii) എന്നീ ഉപഖണ്ഡികകളിൽ ''വിദ്യാഭ്യാസയോഗ്യത'' എന്ന പദംകൊണ്ട് ഉദ്ദേശിക്കുന്നത് സാങ്കേതിക തസ്തികകളെ സംബന്ധിച്ചിടത്തോളം സാങ്കേതിക വിദ്യാഭ്യാസ യോഗ്യതയും സാങ്കേതിക സ്വഭാവമില്ലാത്ത തസ്തികകളെ സംബന്ധിച്ചിടത്തോളം പൊതു വിദ്യാഭ്യാസ യോഗ്യതയുമാണ്.

(iv) പട്ടികജാതി, പട്ടികവർഗ്ഗം പ്രായപൂർത്തിയായതിനുശേഷം പട്ടികജാതിയിൽ നിന്ന് ഏതുമതത്തിലേക്കും പരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്താനങ്ങളും പട്ടികവർഗ്ഗത്തിൽ നിന്നും മതപരിവർത്തനം നടത്തിയവർ എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട ഒരു ഉദ്യോഗാർത്ഥിയെ തിരഞ്ഞെടുക്കുന്നതിന് പ്രായം മാത്രം തടസ്സമായി നിൽക്കുകയാണെങ്കിൽ സംവരണം നിയമപ്രകാരമുള്ള ചിഹ്നിതം നൽകുന്നതിനുവേണ്ടി ആ ഉദ്യോഗാർത്ഥിയെ പ്രായപരിധിയിൽ നിന്നും പബ്ലിക് സർവ്വീസ് കമ്മീഷന് ഒഴിവാക്കാവുന്നതാണ്.

(v) 1958-ലെ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസസ് റൂൾസ് പാർട്ട് രണ്ടിലെ റൂൾ 9(എ) 1 അനുസരിച്ച് സംസ്ഥാന ഗവൺമെന്റ് സർവ്വീസിൽ താൽക്കാലികമായി (Provisional) നിയമനം ലഭിച്ചിട്ടുള്ളവർക്ക് (സർവ്വീസിൽ തുടരുന്നവരോ പിരിച്ചുവിടപ്പെട്ടിട്ടുള്ളവരോ ആയിട്ടുള്ളവർ) ഒരു വർഷത്തിൽ കുറയാത്ത സർവ്വീസുള്ളപക്ഷം തങ്ങളുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യത്തോളം പ്രായപരിധിയിൽ ഇളവ് നൽകുന്നതാണ്. ഈ ആനുകൂല്യം വർക്ക് എസ്റ്റാബ്ലിഷ്മെന്റ് തസ്തികകളിലും (Work Establishment posts) പാർട്ട് ടൈം തസ്തികകളിലും (Part-time posts) താൽക്കാലികമായി സേവനം അനുഷ്ഠിച്ച

മുള്ളവർക്കും ഇപ്പോഴും സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നവർക്കും ലഭിക്കുന്നതാണ്. ഒരിക്കൽ സ്ഥിരമായ അടിസ്ഥാനത്തിൽ (Regular basis) നിയമനം ലഭിച്ചുകഴിഞ്ഞാൽ മേൽപ്പറഞ്ഞ ആനുകൂല്യം ലഭിക്കുന്നതല്ല. കേരളത്തിലെ സെൻസസ് ഡിപ്പാർട്ടുമെന്റിൽ (കേന്ദ്ര സർവ്വീസ്) 1961-ലോ 1971-ലോ താൽക്കാലികമായി നിയമനം ലഭിച്ച് റിട്രെഞ്ചുമെന്റ് (Retrenchment) മൂലം തൊഴിൽ നഷ്ടപ്പെട്ടവർക്കും പ്രായപരിധിയിൽ ഉള്ള ഈ ആനുകൂല്യം ലഭിക്കുന്നതാണ്. അവർ അപേക്ഷയോടൊപ്പം തങ്ങളുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യവും റിട്രെഞ്ചുമെന്റ് മൂലം തൊഴിൽ നഷ്ടപ്പെടുന്നതാണെന്നുള്ള വസ്തുതയും കാണിക്കുന്ന സർട്ടിഫിക്കറ്റ് കേരളത്തിലെ സെൻസസ് ഓപ്പറേഷൻസ് ഡയറക്ടറിൽ നിന്നും വാങ്ങി ഹാജരാക്കേണ്ടതാണ്. എന്നാൽ സെൻസസ് ഡിപ്പാർട്ടുമെന്റിൽ നിന്ന് റിട്രെഞ്ചുമെന്റുമൂലം തൊഴിൽ നഷ്ടപ്പെട്ടവർക്ക് പരമാവധി അഞ്ചുവർഷത്തിൽ കൂടുതൽ ഇളവ് ലഭിക്കുന്നതല്ല.

(vi) കേരള സോഷ്യൽ വെൽഫയർ ബോർഡിൽ നിന്നും പിരിച്ച് അയക്കപ്പെട്ടിട്ടുള്ളവർക്ക് ബോർഡിന്റെ കീഴിൽ തുടർച്ചയായി നിയമനം കിട്ടിയ തീയതി നിർദ്ദിഷ്ട പ്രായപരിധിക്കുള്ളിൽ ആയിരുന്നെങ്കിൽ നിശ്ചിത യോഗ്യതയുള്ളപക്ഷം പരമാവധി പ്രായപരിധിയിൽ നിന്നും അവർ ഒഴിവാക്കപ്പെടുന്നതാണ്.

(vii) ദേശീയ മസൂരി നിർമ്മാർജ്ജനപരിപാടിയിൽ ഉൾപ്പെട്ട എന്യൂമറേറ്റർ-കം-വാക്സിനേറ്റർമാർക്കും (Enumerator-cum-Vaccinator) ദേശീയ മലമ്പനി നിർമ്മാർജ്ജന പരിപാടിയിൽ നിന്നും പിരിച്ചുവിടപ്പെട്ട മലേറിയ സർവൈലൻസ് ജോലിക്കാർക്കും, അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ അവരുടെ സർവ്വീസിന് തുല്യമായ കാലത്തോളം പ്രായത്തിൽ ഇളവ് നൽകുന്നതാണ്. അവർ തങ്ങളുടെ സർവ്വീസ് വ്യക്തമായി കാണിക്കുന്ന സർട്ടിഫിക്കറ്റുകൾ അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(viii) വിമുക്തഭടന്മാരെ സംബന്ധിച്ചിടത്തോളം ഓരോ ഉദ്യോഗത്തിനും നിശ്ചയിച്ചിട്ടുള്ള പരമാവധി പ്രായപരിധിയിൽ അവരുടെ പ്രതിരോധ സേനയിലുള്ള സേവനത്തിന് തുല്യമായ കാലത്തോളവും പ്രതിരോധസേനയിൽ നിന്ന് പിരിച്ചു വിട്ടതിനുശേഷം തൊഴിൽ ഇല്ലാതെ നിന്ന കാലത്തിൽ പരമാവധി അഞ്ചു വർഷത്തോളവും ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം ജനറൽ റിസർവ്വ് ഇഞ്ചിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചശേഷം പിരിച്ചുവിടപ്പെട്ടവർക്കും റിസർവ്വിസ്റ്റ് വിഭാഗത്തിൽ പെട്ടവർക്കും പ്രതിരോധ സേനയിൽ നിന്ന് പെൻഷൻപറ്റി പിരിഞ്ഞവർക്കും മുൻ തിരുവിതാംകൂർ—കൊച്ചി സംസ്ഥാനങ്ങളിലെ ലേബർ യൂണിറ്റുകളിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും എൻ. സി. സി. യിൽ നിന്നും നിശ്ചിത കാലത്തെ സേവനത്തിന് ശേഷം പിരിച്ചയക്കപ്പെട്ട എൻ. സി. സി. കേഡറ്റ് ഇൻസ്ട്രക്ടർമാർക്കും നിശ്ചിത കാലം തികയുന്നതിന് മുൻപ് എൻ.സി.സി. യിൽ നിന്നും പിരിച്ചയക്കപ്പെട്ട ഹോൾടൈം ഇൻസ്ട്രക്ടർമാരിൽ പിരിച്ചയക്കപ്പെടുന്നതിനു മുമ്പ് കുറഞ്ഞ പക്ഷം 6 മാസക്കാലമെങ്കിലും സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും ടെറിട്ടോറിയൽസേനാവിഭാഗത്തിൽനിന്ന് പിരിച്ചയക്കപ്പെട്ടവർക്കും (Disembodied territorial Army Personnel) ലഭിക്കുന്നതാണ്. (സൈനിക സേവനകാലം തെളിയിക്കുന്നതിന് ഡിസ്ചാർജ്ജ് സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പും തൊഴിലില്ലാതെ നിന്ന കാലം തെളിയിക്കുന്നതിന് ഡി.എസ്.എസ്.ആൻഡ് എ. ബോർഡിൽ നിന്ന് ലഭിച്ചിട്ടുള്ള സർട്ടിഫിക്കറ്റിന്റെ പകർപ്പും അപേക്ഷയോടൊന്നിച്ച് ഹാജരാക്കേണ്ടതാണ്.

(ix) "ഹാഫ്-എ-മില്യൻജോബ്സ്" പ്രോഗ്രാം അനുസരിച്ച് 1973-74-ൽ പബ്ലിക് സർവ്വീസ് കമ്മീഷൻ മുഖേന റിക്രൂട്ടു ചെയ്യപ്പെടുകയും പിന്നീട് പിരിച്ചുവിടപ്പെടുകയും ചെയ്ത ലാന്റ് വെരിഫിക്കേഷൻ വാളന്റിയർമാർക്ക് ഉയർന്ന പ്രായപരിധിയിൽ നിന്നും മൂന്നു വർഷത്തെ ഇളവുകൂടി അനുവദിക്കുന്നതാണ്. ഈ വിഭാഗത്തിൽപ്പെടുന്ന പട്ടികജാതി/പട്ടിക വർഗ്ഗം മറ്റു പിന്നാക്ക സമുദായം എന്നിവർക്ക് മുകളിൽ പറഞ്ഞ ആനുകൂല്യത്തിനു പുറമെ, അവർക്ക് സാധാരണ ഗതിയിലുള്ള വയസ്സിളവും ലഭിക്കുന്നതായിരിക്കും."

(x) "വികലാംഗർക്ക് (അതായത് അന്ധർ) ബധിരരും മൂകരും, ശാരീരികമായി മറ്റ് വൈകല്യമുള്ളവർ പ്രായപരിധിയൊഴിച്ച് മറ്റെല്ലാ നിശ്ചിതയോഗ്യതകളും ഉണ്ടെങ്കിൽ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് / ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്. അങ്ങനെയുള്ള ഓരോ അപേക്ഷയും യോഗ്യതയുടെ അടിസ്ഥാനത്തിൽ പരിഗണിക്കപ്പെടുന്നതാണ്. അപേക്ഷിച്ചിട്ടുള്ള ജോലി തൃപ്തികരമായി നിർവ്വഹിക്കുവാൻ കഴിവുണ്ടെന്ന് കാണിക്കുന്ന പക്ഷം അവർക്ക് നിർദ്ദിഷ്ട പരമാവധി പ്രായപരിധി ഉയർത്തിക്കൊടുക്കുന്നതാണ്. പ്രായ പരിധിയിലുള്ള ഈ ഇളവ് അന്ധർ, ബധിരരും മൂകരും എന്നിവർക്ക് പതിനഞ്ച് വർഷത്തോളവും (Fifteen Years) മറ്റ് അംഗ വൈകല്യം സംഭവിച്ചവർക്ക് പത്തു വർഷത്തോളവും (Ten Years) അനുവദിക്കുന്നതാണ്. ഇങ്ങനെയുള്ളവർ ഗവൺമെന്റ് സർവ്വീസിൽ രണ്ടാം ഗ്രേഡ് സിവിൽ സർജന് (Second Gr. Civil Surgeon) താഴെയല്ലാത്ത റാങ്കിലുള്ള ഒരു മെഡിക്കലോഫീസറിൽ നിന്നും താഴെ പറയുന്ന ഏതെങ്കിലും തരത്തിലുള്ള അംഗവൈകല്യം സംഭവിച്ചതാണെന്ന് സാക്ഷ്യപ്പെടുത്തുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്."

(1) അന്ധന്മാർ:—താഴെപ്പറയുന്ന ഏതെങ്കിലും വൈകല്യമുള്ളവരെയാണ് അന്ധന്മാരായി പരിഗണിക്കുന്നത്.

(എ) പൂർണ്ണമായും കാഴ്ചയില്ലായ്മ (Total absence of sight)

(ബി) പൂർണ്ണമായ അന്ധത ഇല്ലാത്തപക്ഷം കണ്ണിന് കണ്ണാടിയുടെ സഹായത്തോടുകൂടി 6/60 അല്ലെങ്കിൽ 20/200 [സ്നെല്ലനിൽ കൂടാത്ത കാഴ്ച (സൂക്ഷ്മത) (Visual acuity not exceeding 6/60 or 20/200 snellen in the better eye with correcting lenses]

(സി) കാഴ്ചശക്തിയുടെ വ്യാപ്തി 20 ഡിഗ്രിയോ അതിനേക്കാൾ മോശമോ ആയ കോണിൽ ഒതുങ്ങി നിൽക്കുന്നത്. (Limitation of the field of vision subtending an angle of 20 degrees or worse).

(2) ബധിരത.—ജീവിതത്തിലെ സാമാന്യ ആവശ്യങ്ങൾക്കുപോലും ശ്രവണശക്തിയില്ലാത്തവർ.

(3) മൂകത.—ജീവിതത്തിലെ സാമാന്യ ആവശ്യങ്ങൾക്കുപോലും സംസാരശക്തിയില്ലാത്തവർ.

(x) അസ്ഥിരോഗം സംബന്ധിച്ചവർ.—അസ്ഥികളുടെയും (Bones) മാംസപേശികളുടെയും (Muscles) സന്ധികളുടെയും (Joints) സാധാരണ പ്രവർത്തനത്തെ സാരമായി ബാധിക്കുന്ന തരത്തിലുള്ള ഏതെങ്കിലും ഒരു ശാരീരിക ന്യൂനതയോ വൈരൂപ്യമോ ഉള്ളവർ (ഉദ്യോഗാർത്ഥിക്കുള്ള ന്യൂനതയുടെ കുറവ് എന്താണെന്ന് സർട്ടിഫിക്കറ്റിൽ വ്യക്തമായി കാണിച്ചിരിക്കണം.) (The Orthopaedically handicapped are those who have a physical defect or deformity which causes adequate interference to significantly impede normal functioning of the bones, muscles and joints) [Vide G. O. (P) No. 158/73/PD. dated 29-5-1973 and G.O. (Ms.) No. 30/78/GAD dated 16-1-1978].

(xi) സംസ്ഥാന ഗവൺമെന്റിന്റെയോ കേന്ദ്ര ഗവൺമെന്റിന്റെയോ സാമ്പത്തിക സഹായത്തോടുകൂടി ഭാരത് സേവക് സമാജം ഏറ്റെടുത്ത് നടത്തിയിരുന്ന ഏതെങ്കിലും പദ്ധതികളുടെ (Schemes) നിർവ്വഹണത്തിനുവേണ്ടി ഭാരത് സേവക് സമാജം നിയമിച്ചിരുന്ന മുൻ ജീവനക്കാർക്ക് നിയമനത്തിന് നിശ്ചയിച്ചിട്ടുള്ള മറ്റു യോഗ്യതകളെല്ലാമുള്ളപക്ഷം ഉയർന്ന പ്രായപരിധിയിൽ നിന്ന് താഴെ സൂചിപ്പിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ഭാരത് സേവക് സമാജത്തിന്റെ കീഴിൽ അവരുടെ മേൽപ്പറഞ്ഞ സേവനത്തിന് തുല്യമായ കാലത്തോളം ഇളവ് നൽകപ്പെടുന്നതാണ്. (1) നിയമനത്തിന് അപേക്ഷകൾ ക്ഷണിക്കുന്ന വർഷം ജനുവരി ഒന്നാം തീയതി 40 വയസ്സ് കഴിഞ്ഞിട്ടുള്ളവർക്ക് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. (2) ഈ ആനുകൂല്യം പ്രയോജനപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്ന ഉദ്യോഗാർത്ഥികൾ ഭാരത് സേവക് സമാജത്തിന്റെ കീഴിൽ മേൽപ്പറഞ്ഞ ഏതെങ്കിലും പദ്ധതികളുടെ നിർവ്വഹണത്തിനായി നിയമിക്കപ്പെട്ട ജോലി ചെയ്തിരുന്നവരായിരുന്നു എന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഭാരത് സേവക് സമാജത്തിന്റെ പ്രദേശ് ചെയർമാനിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xii) ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ളതോ ഗവൺമെന്റിൽ നിന്ന് ഗ്രാന്റ് ലഭിക്കുന്നതോ ആയ ആഫ്റ്റർ കെയർഹോമിലെയും (After Care Home) അനാഥാലയങ്ങളിലെയും (Orphanages) അന്തേവാസികൾക്ക് അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ പരമാവധി പ്രായപരിധിയിൽ 10 (പത്ത്) വർഷം വരെ ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം പ്രയോജനപ്പെടുത്താൻ ഉദ്ദേശിക്കുന്ന ഉദ്യോഗാർത്ഥികൾ അവർ പ്രസ്തുത വിഭാഗങ്ങളിൽ ഏതിലെങ്കിലും പെടുന്നവരാണെന്ന് തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റ് ബന്ധപ്പെട്ട അധികാരികളിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

(xiii) ഇൻഡോ-സ്വിസ് പ്രോജക്ടിലെ തൊഴിലാളികൾക്ക് (Labourers of the Indo-Swiss Project) അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ പ്രസ്തുത പ്രോജക്ടിലെ അവരുടെ സർവ്വീസിന് തുല്യമായ കാലത്തോളം പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം ഉപയോഗപ്പെടുത്തണമെന്നാഗ്രഹിക്കുന്ന പ്രസ്തുത സ്ഥാപനത്തിലെ തൊഴിലാളികൾ അവരുടെ സർവ്വീസ് വ്യക്തമായി കാണിക്കുന്ന സർട്ടിഫിക്കറ്റുകൾ ആ സ്ഥാപനത്തിലെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xiv) പൊതുമരാമത്തു വകുപ്പിലെയും പൊതുജനാരോഗ്യ എഞ്ചിനിയറിംഗ് വകുപ്പിലെയും എൻ.എം.ആർ. ജീവനക്കാർക്ക് അവർ അപേക്ഷിക്കുന്ന ജോലിക്ക് നിശ്ചയിച്ചിട്ടുള്ള മറ്റെല്ലാ യോഗ്യതയും ഉണ്ടെങ്കിൽ അവരുടെ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ നിന്നും ഇളവ് ലഭിക്കുന്നതാണ്. ഇപ്രകാരം ഇളവ് ലഭിക്കുന്നതിലേക്ക് ഉദ്യോഗാർത്ഥികൾ എൻ.എം.ആർ. വിഭാഗത്തിലെ അവരുടെ സർവ്വീസ് തെളിയിക്കുന്നതിന് അതാത് സെക്ഷനിലെ ജൂനിയർ എഞ്ചിനിയറുടെയോ അസിസ്റ്റന്റ് എഞ്ചിനിയറുടെയോ പക്കൽ നിന്നും ലഭിച്ച സർവ്വീസ് സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xv) 'ഹോം ഗാർഡ്' സംഘടനയിൽ മൂന്നു വർഷത്തിൽ കുറയാത്ത സേവനവും തൃപ്തികരമായ പരിശീലനവും പൂർത്തിയാക്കിയ എക്സ് ഹോംഗാർഡ് വാളന്റിയന്മാർക്ക്, അവർ ഹോം ഗാർഡ് സംഘടനയിൽ സേവനമനുഷ്ഠിച്ച കാലത്തോളവും തൊഴിലില്ലാതെ നിന്ന കാലത്തേക്ക് പരമാവധി ഏഴു വർഷത്തോളവും സർക്കാർ സർവ്വീസിലെ നിയമനങ്ങൾക്ക് പരമാവധി പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. മേൽപറഞ്ഞപ്രകാരം വയസ്സിളവിന് അർഹതയുള്ള ഉദ്യോഗാർത്ഥികൾ ഹോം ഗാർഡ് സംഘടനയിലുള്ള സേവനകാലവും, തൊഴിലില്ലാതെ നിന്ന കാലവും തെളിയിക്കുന്നതിന് ബന്ധപ്പെട്ട പോലീസ് സൂപ്രണ്ടിൽ നിന്നോ, പോലീസ് കമ്മീഷണറിൽ നിന്നോ ലഭിച്ച സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xvi) ശ്രീലങ്കയിൽ നിന്നോ ബർമ്മയിൽ നിന്നോ തിരിച്ചയക്കപ്പെട്ട ഭാരതീയ പൗരന്മാർക്ക് ഉയർന്ന പ്രായപരിധിയിൽ 45 വയസുവരെ ഇളവ് ലഭിക്കുന്നതാണ്. ഈ ആനുകൂല്യം 1964-ലെ ഇൻഡ്യാ-സിലോൺ ഉടമ്പടിയുടെ അടിസ്ഥാനത്തിൽ ഇൻഡ്യൻ പൗരത്വം നേടി ശ്രീലങ്കയിൽ നിന്നും വരുന്നവർക്കും ലഭിക്കുന്നതാണ്. ശ്രീലങ്കയിൽ നിന്നും തിരിച്ചയക്കപ്പെട്ടവർ ശ്രീലങ്കയിലെ ഇൻഡ്യൻ ഹൈക്കമ്മീഷണറുടെ സാക്ഷ്യപത്രം ഹാജരാക്കണം. ബർമ്മയിൽ നിന്നുമുള്ളവർ റങ്കൂണിലെ ഇൻഡ്യൻ എംബസിയിൽ നിന്നോ താമസിക്കുന്ന സ്ഥലത്തെ ഡിസ്ട്രിക്റ്റ് മജിസ്ട്രേട്ടിൽ നിന്നോ ലഭിച്ച സാക്ഷ്യപത്രം ഹാജരാക്കണം. റങ്കൂണിലെ ഇൻഡ്യൻ എംബസിയിൽ നിന്ന് ഐഡന്റിറ്റി കാർഡ് ലഭിച്ചിട്ടില്ലാത്തവർ താഴെപ്പറയുന്ന പ്രമാണങ്ങൾ ഹാജരാക്കിയാൽ മതിയാകും.

(എ) പാസ്പോർട്ട് ഓഫ് എമർജൻസി സർട്ടിഫിക്കറ്റ് അല്ലെങ്കിൽ യാത്രാപ്രമാണങ്ങൾ, ഈ പ്രമാണങ്ങളിൽ അവർ ഇൻഡ്യയിൽ വന്ന തീയതി ഉണ്ടായിരിക്കണം.

(ബി) റങ്കൂൺ ഹെഡ്ക്വാർട്ടേഴ്സ് ആയിട്ടുള്ള അഖില ബർമ്മ ഇൻഡ്യൻ കോൺഗ്രസ് കൊടുത്തിട്ടുള്ളതോ, കൗണ്ടർസൈൻ ചെയ്തിട്ടുള്ളതോ ആയ കത്ത്.

(xvii) കിഴക്കൻ പാകിസ്ഥാനിൽ നിന്ന് 1.1.1964-നും 25.3.1971-നും മദ്ധ്യേ അഭയാർത്ഥികളായി ഇൻഡ്യയിൽ വന്ന് കുടിയേറി പാർത്തവർക്ക് ഉയർന്ന പ്രായപരിധിയിൽ 45 വയസുവരെ ഇളവ് ലഭിക്കുന്നതാണ്. ഇവരിൽ പട്ടികജാതി/പട്ടികവർഗ്ഗം എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് പ്രായ പരിധിയിലുള്ള ആനുകൂല്യം 50 വയസു വരെ ലഭിക്കുന്നതാണ്. 1.1.1964-ലോ അതിനു ശേഷമോ കിഴക്കൻ പാകിസ്ഥാനിൽ നിന്നും അഭയാർത്ഥികളായി ഇൻഡ്യയിൽ കുടിയേറി താമസിച്ചിട്ടുള്ളവരാണെന്നുള്ളതിന് ശരിയായ തെളിവ് ഹാജരാക്കുന്നവർക്ക് മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. താഴെപ്പറയുന്നവർ നൽകുന്ന സർട്ടിഫിക്കറ്റുകൾ ആണ് ഇതിലേക്ക് ആവശ്യമായ തെളിവുകളായി അംഗീകരിക്കപ്പെടുന്നത്.

(1) ദണ്ഡകാരണ്യ പ്രോജക്റ്റ് ട്രാൻസിറ്റ് കേന്ദ്രങ്ങളിലെ കമാൻഡർ.

## NOTIFICATION

No. 1EII (2) 12492/81.

*Dated, Trivandrum, 28th April* 1982.

*Sub:*—Written/Aptitude Test for selection to the post of Draftsman/Overseer/Surveyor grade II in the Engineering and Planning Department of G. C. D. A. and in Calicut Development Authority.

It is hereby notified for the information of the candidates who have submitted valid applications for the post of Draftsman/Overseer/Surveyor grade II in the Engineering and Planning Department of G. C. D. A. and in Calicut Development Authority in response to the notification published in the Gazette dated 7-4-1981, 26-5-1981 and 17-2-1981 that a Written/Aptitude Test of Two hours duration will be conducted from 10 a. m. to 12 noon on 15-5-1982 at various centres mentioned below. Admission tickets for the test will be issued to candidates on 30-4-1982. Those who do not get the Admission Tickets, till 10-5-1982 should contact the "Deputy Secretary, Examinations, Kerala Public Service Commission, Pattom, Trivandrum-4, Pin code: 695004" by telegram or in person.

Candidates whose applications have been rejected have already been informed of the fact individually.

*Syllabus:*—

An Aptitude Written test of I. T. I. Standard in Civil Engineering / Mechanical Engineering / Surveyor Trade.

Office of the Public Service Commission, Trivandrum-4.

A. KESAVAN NAIR,
*Secretary,*
*Public Service Commission.*

*Name of Centres:*

1. Government Girls H. S., Pattom.
   Government Model H. S., Trivandrum.
3. Government Medical College, H. S Trivandrum.
4. Girls' H. S., Barton Hill, Trivandrum.
5. Government H. S. for Boys, Quilon-9.
6. Government H. S. Mangad, Quilon.
7. Government B. T. S., Quilon.
8. Government H. S., West Quilon.
9. S. R. V. H. S., Ernakulam.
10. T. D. High School, Cochin-2.
11. Government Boys H. S., Kaloor, Ernakulam.
12. Government H. S. for Girls, Ernakulam.
13. Government Achuthan Girls H. S., Calicut.
14. Government Ganapath H. S. for Girls, Calicut.
15. Government Boys H. S., Parayancheri, Calicut.

---

## വിജ്ഞാപനം

നമ്പർ ഇ3-2673/81. 1982 ഏപ്രിൽ 29.

4-8-1981-ലെ ഗസററു വിജ്ഞാപനമനുസരിച്ച് 340-535 രൂപ ശമ്പള നിരക്കിൽ എറണാകുളം ജില്ലയിൽ വിദ്യാഭ്യാസ വകുപ്പിൽ മ്യൂസിക് ടീച്ചർ (ഹൈസ്കൂളുകൾ) തസ്തികയ്ക്ക് സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിട്ടുള്ള എല്ലാ ഉദ്യോഗാർത്ഥികളേയും 1982 മേയ് മാസം 13-ാം തീയതി (10 മണി മുതൽ) കമ്മീഷന്റെ എറണാകുളം ജില്ലാ ആഫീസിൽ വച്ച് ഇന്റർവ്യൂ ചെയ്യുന്നതാണ്. ഇന്റർവ്യൂ മെമ്മോകൾ ബന്ധപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് അയയ്ക്കുന്നതാണ്. നിരസിക്കപ്പെട്ട അപേക്ഷകളെ സംബന്ധിച്ച വിവരങ്ങൾ അതാതു ഉദ്യോഗാർത്ഥികളെ ഇതിനകം തന്നെ അറിയിച്ചിട്ടുണ്ട്. മേൽപ്പറഞ്ഞ യാതൊരു അറിയിപ്പും 7-5-1982-നകം ലഭിക്കാത്ത ടി തസ്തികയ്ക്കുള്ള ഉദ്യോഗാർത്ഥികൾ പ്രസ്തുത വിവരം ജില്ലാ ആഫീസറെ അറിയിക്കേണ്ടതാണ്.

കമ്മീഷന്റെ ആജ്ഞാനുസരണം,
ആർ. ചന്ദ്രശേഖരൻ നായർ,
ജില്ലാ ആഫീസർ.

എറണാകുളം.

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol.XXVII] Trivandrum, Tuesday, 11th May 1982|21st Vaisakha 1904 (Saka) [No. 19

# PART III

Notifications by Heads of Departments

## Agriculture Department

### TENDER NOTICE

No. AD. 37/82. *29th April* 1982.

Seald competitive tenders in the prescribed form superscribed "Tender for transporting of Calcium Carbonate from FACT., Alwaye to the areas of various Agricultural Development Circle Offices including cost of the material and loading and unloading charges" are invited from the experienced personnel with sound financial backgronnd so as reach the office of the Assistant Director of Agriculture (Agronomy), Civil Lines, Alleppey on or before 3 p.m.on 3-6-1982. The tender should be accompanied with an agreement specified in the tender form in stamped paper worth Rs. 3 failing which the tender will be rejected. Tenderers should specify the lorries/valloms proposed to be used for the work. The work should be done according to the instructions of the Assistant Director of Agriculture (Agronomy) Alleppey. Separate tender for lorry and vallom transport for 3 regions in Alleppey District should be submitted. The same personnel can submit tenders for the 3 regions.

1. Name of work:—
   (1) Transporting of Calcium Carbonate in loose and bagged condition as obtained from FACT, Alwaye by lorry/vallom to various selling points in the northern region of Alleppey District including the cost of material, loading and unloading charges.

   (2) Transporting of Calcium Carbonate in loose and bagged condition as obtained from FACT, Alwaye by lorry/vallom to various selling points in the central region of Alleppey District including the cost of material loading and unloading charges.

   (3) Transporting of Calcium Carbonate in loose and bagged condition as obtained from FACT., Alwaye by lorry/vallom to various selling points in the southern region of Alleppey District including the cost of material, loading and unloading charges.

2. Quantity:—

| | | |
|---|---|---|
| (a) Northern Region | (i) | By lorry—70 MT. |
| | (ii) | By vallom—30 MT. |
| (b) Central Region | (i) | By lorry—100 MT. |
| | (ii) | By vallom—300MT. |
| (c) Southern Region | (i) | By lorry—400 MT. |
| | (ii) | By vallom—100MT. |

3. Period of work—Up to 31-3-1983.
4. Cost of tender form—
   (1) Rs. 10 plus S. T. 5.5% and Rs. 5 plus S. T. 5.5% for duplicate for the northeren region
   (2) Rs. 25 plus S.T. 5.5% and Rs. 10 plus S. T. 5.5% for duplicate for the central region.
   (3) Rs. 25 plus S.T. 5.5% and Rs. 10 plus S. T. 5.5% for duplicate for the Southern region.

[5. Earnest money deposit (in the form of demand draft drawn in favour of Assistant Director of Agriculture (Agro) Alleppey]—
   (1) Rs. 600 for the Northern Region
   (2) Rs. 2,160 for the Central Region
   (3) Rs. 3,404 for the Southern Region

6. Sale of tender forms — Up to 12 noon on 3-6-1982.
7. Last date of receipt of tender—Up to 3 p.m. on 3-6-1982
8. Opening of tenders—3.30 p.m. on 3-6-1982

The quantity to be transported shown above is likely to be decreased or increased. Further details and tender forms including special conditions (non transferrable) can be had from this office of the Assistant Director of Agriculture (Agronomy), Alleppey during office hours. All conditions of the tender prescribed by Government are applicable to this tender also. The undersigned reserves the right to reject all or any tender without assigning any reasons thereof and to cancel the work awarded if the performance of the contractor is not satisfactory.

Office of the
Principal Agricultural
Officer, Alleppey.

(Sd.)
*Principal Agricultural Officer.*

ദർഘാസ് പരസ്യം

No. B-570/82. 1982 ഏപ്രിൽ 22.

കോട്ടയം ജില്ലാ കൃഷിത്തോട്ടത്തിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ഈ തോട്ടത്തിലെ കായ്ഫലമുള്ള 800 (എണ്ണൂറ്) അടയ്ക്കാ മരങ്ങളിൽ നിന്നും 1982-83 സാമ്പത്തിക വർഷത്തിൽ ആദായം എടുക്കുന്നതിനുള്ള അവകാശം വാങ്ങുന്നതിലേയ്ക്ക് 1982 മേയ് മാസം 25-ാം തിയതി പകൽ 11 മണിക്കു മുൻപായി ഈ കൃഷിത്തോട്ടം സൂപ്രണ്ടിന് ലഭിക്കത്തക്കവണ്ണം മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നിബന്ധനകൾ

1. ഓരോ ദർഘാസുകളോടൊപ്പവും 100 രൂപ നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതാണ്.

2. ദർഘാസുകൾ അന്നേ ദിവസം പകൽ 11.15-ന് തുറക്കുന്നതും ഏറ്റവും കൂടുതൽ തുകയ്ക്കുള്ള ദർഘാസ് കോട്ടയം കൃഷി ഡെപ്യൂട്ടി ഡയറക്ടറുടെ അനുമതിക്ക് വിധേയമായി താൽക്കാലികമായി അംഗീകരിക്കുന്നതുമാണ്.

3. കൂടിയ തുകയ്ക്കുള്ള ദർഘാസുകാരൻ അപ്പോൾതന്നെ മൊത്തം തുകയുടെ 1/3 കെട്ടിവയ്ക്കേണ്ടതും ബാക്കി തുക ദർഘാസ് അംഗീകരിച്ചതായി അറിയിപ്പുകിട്ടി ഏഴു ദിവസത്തിനകം ഈ ആഫീസിൽ അടയ്ക്കേണ്ടതുമാണ്.

4. ദർഘാസ് അംഗീകരിച്ചതിനുശേഷം കായ്ഫലം എടുക്കുന്നതിനുള്ള സുഗമമായ നടത്തിപ്പിനായി 200 രൂപ സെക്യൂരിറ്റി അടയ്ക്കേണ്ടതും മൂന്നു രൂപ മുദ്രപത്രത്തിൽ കരാർ എഴുതി കൊടുക്കേണ്ടതുമാണ്.

5. ആദായം എടുക്കുന്നതിനുള്ള അവകാശം 1983 മാർച്ച് 31-ാം തീയതി അവസാനിക്കുന്നതാണ്. കായ്ഫലം എടുക്കുമ്പോൾ ഫാമിലെ മററു വസ്തുക്കൾക്ക് നഷ്ടം സംഭവിച്ചുകൂടാത്തതും അപ്രകാരം സംഭവിച്ചാൽ സെക്യൂരിറ്റി തുകയിൽ നിന്നും ഈടാക്കുന്നതുമാണ്. കരാർ സുഗമമായി പാലിച്ചതിനുശേഷം സെക്യൂരിറ്റി തുക മടക്കിക്കൊടുക്കുന്നതാണ്.

6. ഒന്നു മുതൽ അഞ്ചുവരെ നിബന്ധനകൾ പാലിക്കാതിരുന്നാൽ വീണ്ടും ദർഘാസ് വിളിച്ചോ മററു ക്ലിപ്തമായ രീതിയിൽ ആദായം എടുക്കുന്നതും അതിൽ വരുന്ന നഷ്ടം ആദ്യ ദർഘാസുകാരനിൽ നിന്നും ഈടാക്കുന്നതുമാണ്.

7. പ്രത്യേക കാരണങ്ങൾ കൂടാതെ തന്നെ ദർഘാസുകൾ നിരാകരിക്കുന്നതിനുള്ള അധികാരം സൂപ്രണ്ടിൽ നിക്ഷിപ്തമായിരിക്കും. സാധാരണ സർക്കാർ ദർഘാസ് നിയമങ്ങൾ ഇതിനും ബാധകമായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് ആഫീസിൽ നേരിട്ടന്വേഷിക്കുക.

കോട്ടയം ജില്ലാ കൃഷിത്തോട്ടം,
കോഴ,

(ഒപ്പ്)
സൂപ്രണ്ട്.

ലേല പരസ്യം

സി. 925/82. 1982 ഏപ്രിൽ 29.

നേര്യമംഗലം ജില്ലാകൃഷിത്തോട്ടം സൂപ്രണ്ട് പ്രസിദ്ധീകരിക്കുന്നത്.

മേപ്പടി തോട്ടത്തിൽ നിന്നും 1981-82-ൽ വിളവ് എടുത്തതും ഉണക്കി ചാക്കിൽ കെട്ടി വിത്ത് അറയിൽ സൂക്ഷിച്ചുവച്ചിരിക്കുന്നതും ആയ 939.500 കി. ഗ്രാം (തൊള്ളായിരത്തി മുപ്പത്തി ഒൻപത് കിലോഗ്രാം അഞ്ഞൂറ് ഗ്രാം മാത്രം) കുരുമുളക് 15-7-1982-ൽ വ്യാഴാഴ്ച പകൽ 4 മണിക്ക് തോട്ടം ആഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

നിബന്ധനകൾ

(1) ലേലത്തിൽ പങ്ക് കൊള്ളണം എന്ന് ആഗ്രഹിക്കുന്നവർ ലേലസമയത്തിനു മുമ്പായിത്തന്നെ 1,000 രൂപ (ആയിരം രൂപ മാത്രം) നിരതദ്രവ്യമായി ആഫീസിൽ അടയ്ക്കേണ്ടതാണ്. നിരതദ്രവ്യം അടച്ചവർക്ക് മാത്രമേ ലേലത്തിൽ പങ്കുകൊള്ളാൻ അർഹതയുള്ളു.

(2) ഏറ്റവും കൂടുതൽ തുക വിളിക്കുന്നത് സ്വീകാര്യം ആണെന്ന് തോന്നുന്നപക്ഷം, വിളിച്ച ആൾ മൂന്നിൽ ഒന്നു ഭാഗം സംഖ്യ അപ്പോൾ തന്നെ ആഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാകുന്നു.

(3) ഇങ്ങനെ താൽക്കാലികമായി മൂന്നിൽ ഒരു ഭാഗം സംഖ്യ കെട്ടിവച്ചതുകൊണ്ട് മാത്രം ലേലം ഉറപ്പിച്ചതായി തീരുമാനിക്കുന്നതല്ല.

(4) ലേലം സ്ഥിരപ്പെടുത്തുവാനോ, അസ്ഥിരപ്പെടുത്തുവാനോ ഉള്ള അവകാശവും, അധികാരവും മേലധികാരികൾക്ക് മാത്രം ഉള്ളതാണ്.

(5) മേലധികാരികളിൽ നിന്നും അംഗീകാരം കിട്ടി വിവരം അറിഞ്ഞതിനുശേഷം, ഏഴു ദിവസത്തിനുള്ളിൽ നിരതദ്രവ്യം കൂടാതെ അടച്ച മൂന്നിൽ ഒരു ഭാഗം തുകയുടെ ബാക്കി സംഖ്യ മുഴുവനും ഒന്നായിത്തന്നെ ആഫീസിൽ അടച്ച് രസീത് വാങ്ങിക്കേണ്ടതും, അതിനുശേഷം മാത്രം കുരുമുളക് വിത്ത് അറയിൽ നിന്നും ആഫീസ് സമയത്തിനുള്ളിൽ തൂക്കി എടുത്ത് ആഫീസ് ഗേററു വഴി മാത്രം തക്കതായ രേഖകൾ കാവൽ ജോലിക്കാരനെ കാണിച്ച് നീക്കം ചെയ്യേണ്ടതാണ്.

(6) കുരുമുളക് നിറച്ചുവച്ചിരിയ്ക്കുന്ന ചാക്ക് ആവശ്യമാണെങ്കിൽ കുരുമുളകിന്റെ വില കൂടാതെ ചാക്കിന്റെ അതാതു സമയത്തെ വില നികുതി അടക്കം ആഫീസിൽ അടയ്ക്കേണ്ടതാകുന്നു.

(7) നിലവിലുള്ള വിൽപ്പന നികുതി ഈടാക്കുന്നതാണ്.

(8) ലേലത്തിനു മുമ്പ് എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്തു മാത്രം കുരുമുളക് നോക്കി കാണാവുന്നതാകുന്നു.

(9) ലേലത്തിൽ നിശ്ചിത നിരതദ്രവ്യം അടച്ച് പങ്കെടുക്കുന്നവർ ലേല സമയത്ത് കൂട്ടായ ചർച്ചകൾ നടത്തുവാൻ അനുവദിക്കുന്നതല്ല. അങ്ങനെ ചർച്ച നടത്തുന്നവരെ ലേലത്തിൽ പങ്കെടുക്കുന്നതിൽ അയോഗ്യരാക്കുന്നതും, ലേലത്തിൽ പങ്കെടുക്കുന്നതിൽ നിന്നും സ്ഥിരമായി വിലക്കുന്നതുമാണ്.

(10) ഒരിക്കൽ ലേലം കൊണ്ട ആൾ മറിച്ച് തോട്ടത്തിൽവച്ച് വിൽക്കുവാൻ അനുവദിക്കുന്നതല്ല. അങ്ങനെ വിൽപ്പന നടത്തി എന്ന് അറിയുന്നപക്ഷം, ടി ലേലക്കാരനെ പ്രസ്തുത ഇടപാടിൽ നിന്നും അയോഗ്യത കൽപ്പിക്കുകയും, നിരതദ്രവ്യം ഉൾപ്പെടെ അടച്ച സംഖ്യ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതുമാണ്. അത് തിരിച്ച് നൽകുന്നതിന് യാതൊരുവിധ അവകാശവും, അധികാരവും ഉന്നയിക്കുവാൻ പാടുള്ളതല്ല.

(11) ഏതെങ്കിലും കാരണവശാൽ നിശ്ചിത ദിവസം പ്രത്യേക സാഹചര്യത്തിൽ പൊതു അവധിയായി വരുകയാണെങ്കിൽ അടുത്ത പ്രവർത്തി ദിവസം തന്നെ വീണ്ടും ഒരു മുന്നറിയിപ്പു കൂടാതെ കൃത്യസമയത്ത് ലേലം ചെയ്യുന്നതാണ്.

(12) ലേലത്തീയതി മാററി വയ്ക്കുവാൻ ഉള്ള അധികാരം സുപ്രണ്ടിന് ഉള്ളതാകുന്നു.

(13) ഒരിക്കൽ ലേലം വിളിച്ചയാൾ പ്രസ്തുത സാധനം കൃത്യസമയത്തിനുള്ളിൽ പണമടച്ച് കൊണ്ടുപോകാത്തപക്ഷം പ്രസ്തുത കുരുമുളക് വീണ്ടും ലേലം വിളിക്കുന്നതും, ഇങ്ങനെ പുനർ ലേലം നടത്തിയതിൽ ആദ്യത്തെ ലേല സംഖ്യയിൽ കുറവാണ് കിട്ടിയതെങ്കിൽ അതിലുള്ള വ്യത്യാസം കര കുടിശ്ശിക നിയമപ്രകാരം പിരിക്കുന്നതും, ആദ്യത്തെ ലേലക്കാരൻ കെട്ടിവച്ച സംഖ്യ നിരതദ്രവ്യം ഉൾപ്പെടെ, സർക്കാരിലേക്ക് മുതൽ കൂട്ടുന്നതുമാണ്. പ്രസ്തുത ലേലത്തിൽ ആദ്യത്തെ ആൾ വീഴ്ച വരുത്തി വീണ്ടും പുനർ ലേലം നടത്തുന്നതിൽ കൂടുതൽ സംഖ്യ കിട്ടുകയാണെങ്കിൽ ആദ്യത്തെ ലേലക്കാരന് യാതൊരുവിധ അവകാശങ്ങളും ഉന്നയിക്കുവാൻ അധികാരം ഇല്ലാത്തതുമാകുന്നു.

(14) നിലവിലുള്ള നിയമങ്ങളും, അതാതു സമയങ്ങളിൽ പുറപ്പെടുവിയ്ക്കുന്ന നിയമങ്ങളും ഈ ലേലത്തിനും ബാധകമായിരിക്കുന്നതാണ്.

(15) കൂടുതൽ വിവരങ്ങൾ ആഫീസ് സമയങ്ങളിൽ തോട്ടം സുപ്രണ്ടിനെ നേരിൽ കണ്ട് മനസ്സിലാക്കേണ്ടതാകുന്നു.

(ഒപ്പ്)
അന്യമംഗലം. സുപ്രണ്ട്.

---

## AUCTION SALE

No. AE (4) 1803/71. *26th April* 1982.

Competitive tenders in sealed covers superscribing "Tender for the purchase of Kubota Power Tiller" are invited by the undersigned for the purchase of a petrol start/kerosene run Kubota Power Tiller as is where is condition so as to reach this office on or before 12 noon on 27-5-1982. Tenders should be accompanied by E. M. D. in the form of a crossed demand draft for Rs. 100 drawn in favour of the Asst. Executive Engineer (Agri.), Ernakulam, Cochin-19. Tenders without sufficient E. M. D. will be rejected. Tenders will be opened on the same date at 12.30 p.m. in the presence of the tenderers or their authorised representatives.

The highest bidder should remit one third of the bid amount or the full value plus S. T. in full. Confirmation is subject to the final approval of the competent authority. As soon as the intimation confirming the sale is obtained from this office, the highest tenderer should remove the articles from the office premises within 15 days after remitting the full amount with S. T.

Further particulars if any and inspection of the Power Tiller can be had from this office on all working days. All other Government tender conditions are applicable in this tender also. The undersigned reserve the right to reject any or all of the tenders without assigning any reason.

Office of the Asst.
Executive Engineer (Agri.),
Ernakulam, Cochin-19.

K. SUGATHAN,
*Asst. Executive Engineer (Agri.).*

---

## TENDER NOTICE

No. AE (3)395/82. *27th April* 1982.

Sealed competitive tenders are invited by the undersigned so as to reach here on or before 3 p. m. on 28-5-1982 for and on behalf of the Governor of Kerala from the registered contractors of P. H. E. D. and P. W. D. of appropriate classes for the work noted below. Tenders will be opened on the same day at 3.15 p.m. Tenders without sufficient earnest money deposit will not be considered. Earnest money deposit should be submitted in the form of bank draft drawn in favour of the undersigned. Name of work should be superscribed on the cover containing the tender. All other rules in force in this Department for similar works are applicable to this contract also.

Name of work with P. A. C.—Providing side coverings and shutters to the existing shed at the office of the Assistant Executive Engineer (Agri.) Ernakulam—Rs. 20,484

E. M. D.—Rs. 410

Cost of tender forms—Rs. 10 + S. T.

Time of completion—2 months

Tender forms and other details can be had from this office on all working days from 21-5-1982 upto 1 p. m. on 28-5-1982. Tender forms will be sold only to the registered contractors on written request.

Office of the
Asst. Executive Engineer (Agri.)
Ernakulam,
Cochin-19.

K. SUGATHAN,
*Assistant Executive Engineer (Agri.).*

---

## കൊട്ടേഷൻ നോട്ടീസ്

Ref. No. 52/82. 1982 ഏപ്രിൽ 29.

പാലയാട് തെങ്ങിൻ തൈ വളർത്തു കേന്ദ്രത്തിൽ നിന്നും 1982-83 വർഷത്തിൽ സുമാർ 34992 (മുപ്പത്തി നാലായിരത്തി തൊള്ളായിരത്തി തൊണ്ണൂററിരണ്ട്) വിൽപ്പനക്ക് പററാത്ത തെങ്ങിൻ തൈകൾ വാങ്ങുവാൻ താൽപ്പര്യമുള്ളവരിൽ നിന്നും 1982 ജൂൺ 18-ന് വെള്ളിയാഴ്ച വൈകുന്നേരം 3 മണി വരെ സീൽ ചെയ്ത കൊട്ടേഷനുകൾ, നിരതദ്രവ്യമായ 200 രൂ. സഹിതം ക്ഷണിച്ചുകൊള്ളുന്നു. അന്നേദിവസം കൃത്യം 3.15-നു തദവസരത്തിൽ ഹാജരുള്ള കൊട്ടേഷൻകാരുടെ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതും തൃപ്തികരമെന്ന് തോന്നിയാൽ കൂടുതൽ ക്വോട്ട് ചെയ്തത് സ്വീകരിക്കുന്നതും, അവർ ഉടനെ, മൊത്തം സംഖ്യയുടെ മൂന്നിൽ ഒരു ഭാഗം അടച്ച് രശീതി വാങ്ങേണ്ടതും കൊട്ടേഷൻ സ്വീകരിച്ച് ഉത്തരവുകിട്ടി മൂന്നു ദിവസത്തിനകം മുഴുവൻ തുകയും വിൽപ്പന നികുതിയും അടച്ച് രശീത് വാങ്ങിയശേഷം തൈകൾ സ്വന്തം ചിലവിൽ പകിരി നീക്കിയശേഷം ഫാമിൽ നിന്നും നീക്കംചെയ്യേണ്ടതാണ്.

കൊട്ടേഷനുകൾ സ്വീകരിക്കാനും നിരാകരിക്കാനും ഉള്ള അധികാരം ജില്ലാ കൃഷി ഡെപ്യൂട്ടി ഡയറക്ടറിൽ നിക്ഷിപ്തമാണ്. കൂടുതൽ വിവരങ്ങൾ പ്രവർത്തി സമയങ്ങളിൽ ഓഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കൊട്ടേഷൻ നൽകേണ്ടുന്ന അവസാന ദിവസം പൊതു ഒഴിവായി പ്രഖ്യാപിക്കപ്പെടുകയാണെങ്കിൽ, കൊട്ടേഷനുകൾ തൊട്ടടുത്ത പ്രവൃത്തിദിവസം നിശ്ചിതസമയം വരെ സ്വീകരിക്കുന്നതും പരിശോധിക്കുന്നതുമായിരിക്കും. എല്ലാ ഗവണ്മെന്റ് കൊട്ടേഷൻ നിബന്ധനകളും ഇതിനും ബാധകമായിരിക്കും.

തെങ്ങിൻ തൈ വളർത്തുകേന്ദ്രം,
പാലയാട്.

(ഒപ്പ്)
ജൂനിയർ കൃഷി
ആഫീസർ.

## SHORT TENDER NOTICE

No. B8-47/78. *26th April 1982.*

Sealed tenders in the prescribed form are invited for the disposal of following condemnrd vehicles garaged at the office yard of the Jnuior Agricultnral Officer, Headquarters, Puthiyara Calicut-4 (on as is where is condition).

| *Details of Vehicles* | *E.M.D.* |
|---|---|
| 1. KLD 7404-1966 Model Bedford-Petrol Van<br>2. KLD 6304 Lorry-1965 Model Bedford diesel chassis | 1% of the amount quoted in the form of a Demand Draft in favour of Drputy Director of Agri. Calicut-6. |

The tender should be snperscribed as "Agricnltnre Department Trnder lor disposal of condemned lorry and Van" and should be addressed to the Deputy Director of Agricultnre, Bilathikulam, Calicut-6. The tender will be accepted till 2 p. m. on 9-6-1982 and will be oprned at 3 p.m. on the same day in the presence of such tenderers or their anthorised representatives who may be present at that time.

The tender forms can be obtained from the office of undersigned on payment of Rs. 10 plus S T. (Original). Duplicate copy of tender form will be issued at Rs. 2 plus S T. (if reqnired). Cheques or drafts etc. will not be accepted towards the cost of tender form. The sale of tender form will be closed at 4 p. m. on 8-6-1982.

The vehicles can be inspected on all working days betwee 11 a. m. and 4 p. m. with the permission of the Junior Agricultural Officer, Headquarters. The highest tenderer, will have to remit 1/3 of the amonnt in cash, as soon as the tender is opened, if the highest amount is found reasonable by the undersigned. Thr balance amount plns tax for full amount has to be paid in cash on getting confirmation from the Director of Agricultnre accepting the tender. The vehicles should be removed within 10 days on receipt of intimation from the undersigned.

The undrrsigned reserves the right to accept or reject any offer without assigning any reasons.

Office of the
Deputy Director of
Agriculture, Calicnt.

(Sd.)
*Deputy Director of Agriculture.*

---

## കൊട്ടേഷൻ നോട്ടീസ്

No. A4-210/81. 1982 ഏപ്രിൽ 21.

വയനാട് ജില്ലയിൽ സ്ഥിതി ചെയ്യുന്ന വിവിധ ഏലാവികസന യൂണിറ്റുകളിലേക്ക്, സംസ്ഥാനത്തുള്ള കൃഷി ഫാമുകളിൽ നിന്നും നെൽവിത്ത്, തൈകൾ, മറ്റു ആവശ്യസാധനങ്ങൾ എന്നിവ ലോറിയിൽ കയറ്റിക്കൊണ്ടുപോയി. ഇറക്കുന്നതിന് മുദ്ര വച്ച കൊട്ടേഷനുകൾ ക്ഷണിച്ചുകൊള്ളുന്നു.

കൊട്ടേഷനോടൊപ്പം 500 രൂപ (അഞ്ഞൂറ് രൂപ) നിരതദ്രവ്യം ഈ ആഫീസിൽ കെട്ടിവയ്ക്കേണ്ടതാണ്. ഒരു ലോറി ലോഡിന് വിത്തും മറ്റു സാധനങ്ങളുമാണെങ്കിൽ 10 മെട്രിക് ടണ്ണും കുരുമുളകാണെങ്കിൽ 3000 ബാഗും, കാപ്പി തൈകളാണെങ്കിൽ 2500 ബാഗും, തെങ്ങിൻ തൈകളാണെങ്കിൽ 2,500 എണ്ണവും കയറ്റുവാനുള്ള ലോറി വാടക ഒരു കിലോമീറ്ററിന് പ്രത്യേകമായി കാണിച്ചിരിക്കേണ്ടതാണ്. കൊട്ടേഷനുകൾ മേയ് 25-ാം തീയതി വൈകുന്നേരം 3 മണിവരെ ആഫീസിൽ സ്വീകരിക്കുന്നതും അന്നേദിവസം 3.30-ന് അപ്പോൾ ഹാജരുള്ള ടെൻററുകാരുടെ മുമ്പാകെ വച്ച് ഡെപ്യൂട്ടി ഡയറക്ടറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കൊട്ടേഷനുകൾ പൊട്ടിക്കുന്നതുമായിരിക്കും. വിജയിയായ കൊട്ടേഷൻകാരൻ 2,500 രൂപ (രണ്ടായിരത്തി അഞ്ഞൂറു രൂപ) സെക്യൂരിറ്റി ഡിപ്പോസിറ്റ് വയനാട് കൃഷി ഡെപ്യൂട്ടി ഡയറക്ടറുടെ പേരിൽ ബാങ്ക് ഡ്രാഫ്റ്റായി ഈ ആഫീസിൽ തരേണ്ടതാണ്.

ഏതൊരു കൊട്ടേഷനും കാരണം കൂടാതെ നിരസിക്കുന്നതിനുള്ള പൂർണ്ണ അധികാരം കൃഷി ഡെപ്യൂട്ടി ഡയറക്ടർക്ക് ഉണ്ടായിരിക്കുന്നതാണ്. കരാർ സ്വീകരിച്ചതിനുശേഷം പ്രസ്തുത കരാർ 1983 മാർച്ചു മാസം 31-ാം തീയതി വരെ പ്രാബല്യത്തിലുണ്ടായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് ഏതെങ്കിലും പ്രവർത്തി ദിവസം ഈ ആഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കൃഷി ഡെപ്യൂട്ടി ഡയറക്ടർ,
ആഫീസ്.
വയനാട്
കൽപ്പറ്റ.

(ഒപ്പ്)
കൃഷി ഡെപ്യൂട്ടി ഡയറക്ടർ.

©
Government of Kerala
1982



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 11th May 1982/21st Vaisakha 1904 (Saka) [No. 19

# PART III

# Board of Revenue

## TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

(1)

നമ്പർ എ5-4706/82. 1982 ഏപ്രിൽ 7.

നെയ്യാറ്റിൻകര താലൂക്കിൽ അതിയന്നൂർ വില്ലേജിൽ വെൺപകൽ ദേശത്ത് കുഞ്ചുവീട് വിളാകത്തു വീട്ടിൽ എൻ. കൃഷ്ണൻ മിലിട്ടറി സർവ്വീസിൽ ഇരുന്നു പെൻഷൻ വാങ്ങി വരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും മററും (രൂപ 2,500-നു താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടി വീട്ടിൽ എൽ. സരോജിനി ബോധിപ്പിച്ച അപേക്ഷയിൻമേൽ അതിയന്നൂർ, മാറനല്ലൂർ എന്നീ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 23-5-1980-ൽ മരിച്ചു പോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ L. സരോജിനിയും മക്കൾ S. കുസുമകുമാരി അമ്മ 31 വയസ്, S. വിജയകുമാർ 26 വയസ്, S. ചന്ദ്രവല്ലി 21 വയസ്, S. മോഹനൻ 18 വയസ്, S. ജയശ്രീ 13 വയസ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ മക്കൾ ടി സരോജിനിയുടെ സംരക്ഷണയിലാണെന്നും മേജർ മക്കൾ ടി സരോജിനിയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ എൽ. സരോജിനി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

എ5-32925/81. 1982 ഏപ്രിൽ 7.

നെയ്യാറ്റിൻകര താലൂക്കിൽ അതിയന്നൂർ വില്ലേജിൽ വെൺപകൽ ദേശത്ത് കോഴിയറത്തല മേലെ പുത്തൻ വീട്ടിൽ പി. വാസുദേവൻ പിള്ള സർവ്വീസിലിരുന്ന് പെൻഷൻപററി വരവെ മരിച്ചുപോയതിനാൽ പരേതന് കെ. എസ്. ഇ. ബി. യിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും സൈനിക ബോർഡിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങളും വാങ്ങുന്നതിനുവേണ്ടി (രൂപ 2,500 ന് താഴെ) ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ കെ. ദേവകി അമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അതിയന്നൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 18-4-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ കെ. ദേവകി അമ്മയും സന്താനങ്ങളായ സുകുമാരൻ നായർ എന്ന ഗോപിനാഥൻ നായർ 39 വയസ്, സരോജിനി അമ്മ 36 വയസ്, ഇന്ദിരാഭായി 32 വയസ്, വിജയമ്മ 31 വയസ്, ചന്ദ്രൻ നായർ 28 വയസ് എന്നിവരും മാത്രമാണുള്ളതെന്നും പരേതന്റെ മൂത്ത മകൻ കൃഷ്ണൻ നായർ മരിച്ചുപോയതായും ടിയാന്റെ ഭാര്യ എൻ. സരസ്വതി അമ്മയും മൈനർ സന്താനങ്ങളായ ബിന്ദു, സിന്ധു, പ്രിയ എന്നിവർ മാതാവായ സരസ്വതി അമ്മയുടെ സംരക്ഷണയിലാണെന്നും പരേതന് കിട്ടാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുവേണ്ടി ടി ദേവകി അമ്മയുടെ പേരിൽ അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ടി സരസ്വതി അമ്മയും പരേതന്റെ മക്കൾ എല്ലാപേരും സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യ കെ. ദേവകി അമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ. എ5-5073/82. 1982 ഏപ്രിൽ 2.

നെയ്യാറ്റിൻകര താലൂക്കിൽ മാറനല്ലൂർ വില്ലേജിൽ കണ്ടല ആനമൺ മുണ്ടൻചിറ കിഴക്കേക്കര പുത്തൻ വീട്ടിൽ ജി. കുട്ടൻ മരിച്ചുപോയതിനാൽ പരേതന് എച്ച്. ഡബ്ളിയു. ഡിപ്പാർട്ടുമെൻറിൽനിന്നു അനുവദിച്ച ഭവന നിർമ്മാണ ഗ്രാൻറ് (രൂപ 2,500ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ഇ. ശാന്ത എന്നുവിളിക്കുന്ന എസ്തർ ബോധിപ്പിച്ച അപേക്ഷയിൻമേൽ മാറനല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി

വന്ന റിക്കാർഡിൻപ്രകാരം ടിയാൻ 26-12-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ ശാന്ത എന്നു വിളിക്കുന്ന എസ്. തങ്കം മക്കൾ എസ്. അംബിക 19 വയസ്സ് കെ. ശശിധരൻ 16 വയസ്സ് എസ്. ശ്രീകല 13 വയസ്സ് എന്നിവരും പരേതന്റെ മാതാവ് കെ. ചെല്ലമ്മയും മാത്രമാണുള്ളതെന്നും മൈനർ മക്കൾ ടി ശാന്ത എന്നു വിളിക്കുന്ന എസ്. തങ്കത്തിന്റെ സംരക്ഷണയിലാണെന്നും മേജർ മക്കളും പരേതയുടെ മാതാവും ശാന്ത എന്നുവിളിക്കുന്ന എസ്. തങ്കത്തിന്റെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ശാന്ത എന്നുവിളിക്കുന്ന എസ്. തങ്കം മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

നമ്പർ. എ5-691/82. 1982 ഏപ്രിൽ 2.

നെയ്യാററിൻകര താലൂക്കിൽ അതിയന്നൂർ വില്ലേജിൽ വെൺപകൽ ദേശത്ത് പൊററവിളാകത്ത് വീട്ടിൽ വൈ. ശിവദാസൻ നാടാർ അദ്ധ്യാപകനായി ജോലി നോക്കി പെൻഷൻ പററി വരവെ മരിച്ചുപോയതിനാൽ പരേതന് ഡിപ്പാർട്ടുമെൻറിൽനിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും മററും (രൂപ 2,500 ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ടി. കമലമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ അതിയന്നൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൻ 17-11-1981-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതാവകാശികളായി ഭാര്യ ടി. കമലമ്മയും മക്കൾ എസ്. കെ. സുലോചന 28 വയസ്സ് എസ്. കെ. സുദർശനദാസ് 27 വയസ്സ് എന്നിവർ മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും ടി മക്കൾ മാതാവായ ടി. കമലമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മററും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ ടി. കമലമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാററിൻകര. തഹശീൽദാർ.

## Trivandrum Taluk

പരസ്യം

(1)

A5-8408/82. 1982 ഏപ്രിൽ 23.

ചെങ്ങഴശ്ശേരി വില്ലേജിൽ കണ്ണേററുമുക്കിൽ കുരുക്കുവിളാകത്ത് വീട്ടിൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. സി. രവീന്ദ്രൻ നായരുടെ അനന്തരാവകാശികൾക്ക് അദ്ദേഹം ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക തിരിച്ചെടുക്കുന്നതിനും പരേതന്റെ പേർക്കുള്ള ബുക്ക് സ്ററാളിന്റെ ഉടമസ്ഥാവകാശം മാററിക്കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയിൽ ശ്രീമതി. രമണി ബോധിപ്പിച്ച അപേക്ഷ ചെങ്ങഴശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 16-3-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജെ. ദേവകി അമ്മ | മാതാവ് | 56 |
| 2 | സി. രമണി | ഭാര്യ | 28 |
| 3 | രാജേഷ് കുമാർ | മകൻ | 6 |
| 4 | രാജലക്ഷ്മി | മകൾ | 3 |
| 5 | രതീഷ്കുമാർ | മകൻ | 8 മാസം |

മേൽപ്പറഞ്ഞ 1-ാം കക്ഷി 2-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി സി. രമണിയുടെ സംരക്ഷണയിലാണ്. അതനുസരിച്ചു അവകാശ സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-32426/81. 1982 ഏപ്രിൽ 23.

ഇംഗ്ലീഷ് ഇൻഡ്യൻ ക്ലേ ഫാക്ടറിയിൽ ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. കെ. ഭവാനന്ദന്റെ അനന്തരാവകാശികൾക്ക് ടി സ്ഥാപനത്തിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്ന് കാണിച്ച് വെള്ളിയിൽ പൊഴിക്കര പുതുവൽ വീട്ടിൽ ശ്രീമതി സുഭദ്ര ബോധിപ്പിച്ച അപേക്ഷ കടകംപള്ളി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 13-10-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. സുഭദ്ര | ഭാര്യ | 45 |
| 2 | ഏണാക്ഷി | മകൾ | 18 |
| 3 | കോമളാക്ഷി | ,, | 16 |
| 4 | നളിനാക്ഷി | ,, | 14 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി എൻ. സുഭദ്രയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-8292/82. 1982 മാർച്ച് 20.

കല്പാലയം ലയിനിൽ T. C. 25/1670-ൽ താമസിച്ചു വരവെ വാഹന അപകടത്തിൽപ്പെട്ടു മരിച്ചുപോയ ശ്രീ. കെ. സുബ്രഹ്മണ്യയ്യരുടെ അനന്തരാവകാശികൾക്ക് കെ. എസ്. ആർ. ററി. സി.യിൽ നിന്നും കിട്ടാനുള്ള നഷ്ട പരിഹാരത്തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ചു ടിയിൽ ശ്രീമതി S. രാജമ്മാൾ ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കററു കൊണ്ടും ടിയാൻ 23-4-1980-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | S. രാജമ്മാൾ | ഭാര്യ | 59 |
| 2 | എസ്. ലീല | മകൾ | 40 |
| 3 | എസ്. കൃഷ്ണമൂർത്തി | മകൻ | 37 |
| 4 | എസ്. വിജയം | മകൾ | 35 |
| 5 | എസ്. ലളിത | ,, | 26 |
| 6 | എസ്. ശിവസുബ്രഹ്മണി | മകൻ | 25 |

മേൽപ്പറഞ്ഞ 2 മുതൽ 6 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

A5-6291/82. 1982 ഏപ്രിൽ 23.

മലയിൻകീഴ് ലാന്റ് റിക്കാർഡ്സാഫീസിൽ സ്പെഷ്യൽ തഹശീൽദാർ ആയി ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീമതി എൻ. രുഗ്മിണി അമ്മയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2500 രൂപയ്ക്കു താഴെ വരുന്ന തുക വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നുകാണിച്ച് കുന്നുംപുറത്തു കലാനിവാസിൽ ആർ. ശ്രീകലാദേവി ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൾ മരിച്ചുപോയതായും ടിയാളുടെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | P. നാരായണൻ നായർ | ഭർത്താവ് | 67 |
| 2 | R. ശ്രീകലാദേവി | മകൾ | 19 |

മേൽപ്പറഞ്ഞ 1-ാം കക്ഷി 2-ാം കക്ഷി പേരിൽ പരേതയ്ക്കുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-8410/82. 1982 ഏപ്രിൽ 23.

ജഗതി കണ്ണേറ്റുമുക്കിൽ T.C.16/1303-ൽ ഭാസ്കര നിവാസിൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. സി. കെ. ആലുവാറിന്റെ അനന്തരാവകാശികൾക്ക് ടിയാൻ 2,500 രൂപയ്ക്കു താഴെ വരുന്ന തുകയ്ക്ക് ബാങ്കിൽ പണയംവെച്ചിട്ടുള്ള സ്വർണ്ണാഭരണം തിരിച്ചെടുക്കുന്നതിനും ഹൗസിംഗ് ബോർഡിൽ കെട്ടിടത്തിനു വേണ്ടി രജിസ്റ്റർ ചെയ്തിട്ടുള്ളതിന്റെ രജിസ്ട്രേഷൻ മാറ്റുന്നതിനും ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയാളുടെ ശ്രീമതി സി. കെ. എ. സരോജ ബോധിപ്പിച്ച അപേക്ഷ പേട്ട ശാസ്താശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കറ്റ് കൊണ്ടും ടിയാൻ 16-11-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃതമായ അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സി. കെ. എ. സരോജം | ഭാര്യ | 39 |
| 2 | എ. കൃഷ്ണവേണി | മകൾ | 18 |
| 3 | എ. ഇന്ദ്രാണി | ,, | 17 |
| 4 | എ. അയ്യപ്പൻ | മകൻ | 15 |
| 5 | എ. ശശികല | മകൾ | 12 |

മേൽപ്പറഞ്ഞ 2-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി സി. കെ. എ. സരോജത്തിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-8409/82. 1982 ഏപ്രിൽ 23.

പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലി നോക്കി വരവെ അന്തരിച്ചുപോയ ശ്രീ. കെ. പ്രഭാകരന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ശക്തിവിലാസം പോലീസ് ക്വാർട്ടേഴ്സിൽ 34-ാം നമ്പർ കെട്ടിടത്തിൽ താമസം ശ്രീമതി കെ. ജുഗുനു ബോധിപ്പിച്ച അപേക്ഷ പേട്ട ശാസ്താശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 5-2-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജുഗുനു | ഭാര്യ | 38 |
| 2 | ബിന്ദു | മകൾ | 9 |
| 3 | സിന്ധു | ,, | 6 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ജുഗുനുവിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(7)

A5-7957/82. 1982 ഏപ്രിൽ 12.

ഹിന്ദുസ്ഥാൻ ലാറ്റക്സിൽ ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീമതി സി. വസന്തകുമാരിയുടെ അനന്തിരവകാശികൾക്ക് ടി സ്ഥാപനത്തിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും 2500 രൂപയ്ക്കു താഴെ വരുന്ന തുകയ്ക്ക് പണയം വച്ചിട്ടുള്ള ആഭരണം തിരിച്ചെടുക്കുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് നേമം ശാന്തിവിളയിൽ ശ്രീ. കെ. സ്വർണ്ണാകരൻ ബോധിപ്പിച്ച അപേക്ഷ നേമം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൾ 6-3-1982-ൽ മരിച്ചുപോയതായും ടിയാളുടെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. സ്വർണ്ണാകരൻ | ഭർത്താവ് | 45 |
| 2 | S. V. സാജൻ | മകൻ | 12 |
| 3 | S.V. സുനിത | മകൾ | 10½ |
| 4 | S.V. സുധീർ | മകൻ | 8½ |

പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകൻ ആയ ശ്രീ. കെ. സ്വർണ്ണാകരന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,                (ഒപ്പ്)
തിരുവനന്തപുരം.              തഹശീൽദാർ.

## Nedumangad Taluk

പരസ്യം

(1)

നമ്പർ ബി3-2798/82.                1982 ഏപ്രിൽ 5.

നെടുമങ്ങാട് താലൂക്കിൽ വെമ്പായം വില്ലേജിൽ കണക്കോടു വാർഡിൽ വട്ടപ്പാറ പുത്തൻ വീട്ടിൽ ശ്രീ. പി. കെ. നാരായണൻ നാടാർ മരണമടഞ്ഞതിനാൽ ടിയാൻ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ വെമ്പായം ശാഖയിൽ പണയം വച്ചിട്ടുള്ള 2,500 രൂപക്കകമുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കറ്റ് നല്കണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി പി. പൊന്നമ്മ സമർപ്പിച്ച അപേക്ഷ വെമ്പായം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. പി. കെ. നാരായണൻ നാടാർ 11-2-1982-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെപ്പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. പൊന്നമ്മ | ഭാര്യ. | 52 |
| 2 | എൻ. സോമൻ | മകൻ | 29 |
| 3 | എൻ. ബാലചന്ദ്രൻ | ,, | 27 |
| 4 | പി. ശ്യാമള | മകൾ | 25 |
| 5 | എൻ. മോഹനൻ | മകൻ | 23 |
| 6 | പി. ലീല | മകൾ | 21 |
| 7 | എൻ. ചന്ദ്രബാബു | മകൻ | 19 |

ടിയാന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞവരിൽ 2 മുതൽ 6 വരെ കക്ഷികൾ ഒന്നാം കക്ഷിപേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി പി. പൊന്നമ്മപേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

നമ്പർ ബി3-2613/82 (എ)                1982 ഏപ്രിൽ 15.

നെടുമങ്ങാട് താലൂക്കിൽ തൊളിക്കോട് വില്ലേജിൽ ചെട്ടിയാംപാറ കാണിസെറ്റിൽമെന്റിൽ വേട്ടുവൻ തോടു മൺപുറത്തു വീട്ടിൽ ശ്രീ. ഗോവിന്ദൻ കാണി വിതുര ഗവൺമെന്റ് ഹൈസ്കൂളിൽ പ്യൂണായിരിക്കവെ മരണമടഞ്ഞതിനാൽ ടിയാന് സർക്കാരിൽ നിന്നും ലഭിക്കേണ്ടിയിരുന്ന 2,500 രൂപക്കകമുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ മൂത്ത മകൻ ശ്രീ. ജി. ശശിധരൻ സമർപ്പിച്ച അപേക്ഷ തൊളിക്കോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ഗോവിന്ദൻ കാണി 7-9-1980-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെപ്പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജി. ശശിധരൻ (മരണപ്പെട്ട ആദ്യഭാര്യ സീതയിലുള്ള) | മകൻ | 22 |
| 2 | ജി. സുരേന്ദ്രൻ ,, | ,, | 20 |
| 3 | രുഗ്മിണി പങ്കജാക്ഷി | രണ്ടാം ഭാര്യ | 40 |
| 4 | കല്യാണി ലക്ഷ്മി | മാതാവ് | 78 |

മേൽപ്പറഞ്ഞവരിൽ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീ. ജി. ശശിധരൻ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,                ജി. സോമൻ ആശാരി,
നെടുമങ്ങാട്.                   തഹശീൽദാർ.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്കു കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ,

(1)

B6-29/82.                1982 ഏപ്രിൽ 22.

ഒറ്റൂർ വില്ലേജിൽ ചെറുകോണത്തു വീട്ടിൽ ശ്രീ. വി. കെ. ഗോപാലൻ മരണപ്പെട്ടുപോയി എന്നും പരേതന് പെൻഷൻ കുടിശിഖയിനത്തിൽ കിട്ടുവാനുള്ള 510 രൂപയും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കല്ലമ്പലം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 401 രൂപ 5 പൈസയും ഉൾപ്പെടെയുള്ള തുകകൾ ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി എം. കൗസല്യ ബോധിപ്പിച്ച അപേക്ഷ ഒറ്റൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. വി. കെ. ഗോപാലൻ 20-11-1979-ൽ മരണപ്പെട്ടുപോയതായും പരേതന് മേൽ വിവരിച്ച ഇനത്തിൽ കിട്ടുവാനുള്ള തുകകൾ ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി എം. കൗസല്യയും സന്താനങ്ങളായ (2) ജലജാമണി (35 വയസ്സ്), (3) ജയശ്രീ (32 വയസ്സ്), (4) ജലൈല (28 വയസ്സ്), (5) ജയറാം (31 വയസ്സ്), (6) ജവഹർ (25 വയസ്സ്), (7) ജയധർ (22 വയസ്സ്) എന്നിവരും മാത്രമാണെന്നും മറ്റു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടുമുതൽ ഏഴുവരെ കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതന് മേൽ വിവരിച്ച ഇനങ്ങളിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി എം. കൗസല്യ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതിമുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

B6-78/81. 1982 ഏപ്രിൽ 2.

കണിയാപുരം വില്ലേജിൽ കാവലയൂർ ദേശത്തു പണയിൽ വീട്ടിൽ ശ്രീ. സദാനന്ദൻ ശിശുപാലൻ മരണപ്പെട്ടുപോയി എന്നും, പരേതൻ ഫെഡറൽ ബാങ്കിന്റെ കവലയൂർ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് ലഭിക്കണമെന്നും വിവരിച്ച് പരേതന്റെ മാതാവ് ടി വീട്ടിൽ ശ്രീമതി ഗോവിന്ദൻ കമലാക്ഷിയും ഭാര്യ ടി വീട്ടിൽ ശ്രീമതി കുട്ടപ്പൻ ഷീബയുംകൂടി ബോധിപ്പിച്ച അപേക്ഷ, കണിയാപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. സദാനന്ദൻ ശിശുപാലൻ 27-12-1980-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ മാതാവ് ശ്രീമതി ഗോവിന്ദൻ കമലാക്ഷിയും ഭാര്യ ശ്രീമതി കുട്ടപ്പൻ ഷീബയും മാത്രമാണെന്നും, മററു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ ടി കക്ഷികൾ മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞുംതപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ആററിങ്ങൽ.

എസ്. പ്രഭാവതി,
തഹശിൽദാർ,
ചിറയിൻകീഴ്.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-4317/82. 1982 മാർച്ച് 22.

കൊല്ലം താലൂക്കിൽ, കിളികൊല്ലൂർ വില്ലേജിൽ പുന്തലത്താഴത്തു ചേരിയിൽ കല്ലുവിളവീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. വി. ഭാസ്കരൻനായരുടെ പേരിൽ കൊച്ചിൻ റിഫൈനറീസിൽ 1545, 1546 എന്നീ നമ്പരുകളിലായി 100 രൂപാ വീതം തുല്യ മുഖവിലയുള്ള 10 ഓഹരികളുടെയും, ആലുവാ ശേഷാദ്രി വയർ റോപ്സ് ലിമിറ്റഡിൽ 451-ാം നമ്പരായി 10 രൂപാ തുല്യമുഖവിലയുള്ള 50 ഓഹരികളുടെയും (ആകെ 1,500 രൂപ) നാമനിർദ്ദേശ അവകാശി താനാണെന്ന് കാണിച്ച് സർട്ടിഫിക്കററ് കിട്ടുന്നതിലേക്ക് കൊല്ലം താലൂക്കിൽ, തൃക്കോവിൽവട്ടം വില്ലേജിൽ, ചെന്താപ്പൂർ ചേരിയിൽ ചെറുവള്ളിൽ വീട്ടിൽ ശ്രീമതി എൻ. കമലാക്ഷിഅമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ തൃക്കോവിൽവട്ടം, കിളികൊല്ലൂർ എന്നീ വില്ലേജാഫീസർമാർ മുഖാന്തിരം അവകാശ വിചാരണ നടത്തി അതിൻപ്രകാരം ശ്രീ. വി. ഭാസ്കരൻനായർ 24-3-1974-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. കമലാക്ഷിഅമ്മ | ഭാര്യ | |
| 2 | വസന്ത | മകൾ | 22 |
| 3 | മണിരാജൻ | മകൻ | 19 |
| 4 | സിന്ധു | മകൾ | 16 |
| 5 | സജിരാജൻ | മകൻ | 14 |
| 6 | സന്ധ്യ | മകൾ | 11 |
| 7 | ബിന്ദു | ,, | 8 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽപ്പറഞ്ഞിരിക്കുന്നവരിൽ രണ്ടും മൂന്നും കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴിഹാജരാക്കിയിട്ടുണ്ട്. നാല്, അഞ്ച്, ആറ്, ഏഴ് എന്നീ കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി ഓഹരികളുടെ അനന്തരാവകാശി ശ്രീമതി എൻ. കമലാക്ഷിഅമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-4505/82. 1982 ഏപ്രിൽ 12.

കൊല്ലം താലൂക്കിൽ തൃക്കോവിൽ വട്ടം വില്ലേജിൽ പേരയം കൊട്ടറയഴികം വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. അബൂബേക്കറിന് പ്രോവിഡന്റ് ഫണ്ട് തുടങ്ങിയ ഇനത്തിൽ കിട്ടുവാനുള്ള അവകാശങ്ങളും ഉമയനല്ലൂർ ഫെഡറൽ ബാങ്കിൽ ഉള്ള നിക്ഷേപവും വാങ്ങുന്നതിലേക്ക് (മൊത്തം തുക 2,500 രൂപായിൽ കവിയുകയില്ല) ടി വീട്ടിൽ ശ്രീമതി ഹാജരുമ്മാൾ ബോധിപ്പിച്ച് വന്ന അപേക്ഷ തൃക്കോവിൽ വട്ടം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി അതിൻ പ്രകാരം ശ്രീ. അബൂബേക്കർ 15-9-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഹാജരുമ്മാൾ | ഭാര്യ | 54 |
| 2 | സുബൈദാബീവി | മകൾ | 31 |
| 3 | ആയിഷാ ബീവി | ,, | 29 |
| 4 | അബ്ദുൾ ഖലാം | മകൻ | 26 |
| 5 | താജുദ്ദീൻ | ,, | 23 |
| 6 | ഷാഹിദ | മകൾ | 19 |
| 7 | നസീമാബീവി | ,, | 18 |
| 8 | നബീസത്തുബീവി | ,, | 16 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ഏഴുവരെ പേരുകാർ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. 8-ാം പേരുകാരി മൈനറും ഒന്നാംപേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള പ്രോവിഡന്റ് ഫണ്ടും മററാനുകൂല്യങ്ങളും കൂടാതെ ടി ബാങ്കിലുള്ള ഡിപ്പോസിററും വാങ്ങാനുള്ള ഏകാവകാശി ഒന്നാംപേരുകാരിയായ ഹാജരുമ്മാൾ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം.

(ഒപ്പ്)
തഹശീൽദാർ.

## Karunagappally Taluk

പരസ്യം

നമ്പർ സി2-5710/82. 1982 ഏപ്രിൽ 2

കരുനാഗപ്പള്ളി താലൂക്കിൽ പൻമന വില്ലേജിൽ ചോല മുറിയിൽ ഒററ തെങ്ങിൽ വീട്ടിൽ പരേതനായ

കെ. ഇബ്രാഹിംകുട്ടി പേർക്ക് കൊല്ലം കരുനാഗപ്പള്ളി എന്നീ പോസ്റ്റാഫീസുകളിൽ നാഷണൽ സേവിംഗ്സ് സർട്ടിഫിക്കറ്റുപ്രകാരം ലഭിക്കുവാനുള്ള 2500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ പാത്തുമ്മാക്കുഞ്ഞ് ബോധിപ്പിച്ച അപേക്ഷ പൻമന വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ടി ഇബ്രാഹിംകുട്ടി മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി പാത്തുമ്മാക്കുഞ്ഞും സന്താനങ്ങളായ റുക്കിയാബീവി (30) സുലേഖാബീവി (17) റഹിം (15) എന്നിവരും മാത്രമേ ഉള്ളൂവെന്നും ബോദ്ധ്യമായിരിക്കുന്നതിനാലും മേജർ സന്താനം അവരുടെ അവകാശം അപേക്ഷകയ്ക്ക് വേണ്ടി ഒഴിഞ്ഞു കൊടുത്തിട്ടുള്ളതിനാലും മൈനർ സന്താനങ്ങൾ അപേക്ഷകയുടെ സംരക്ഷണയിലായതിനാലും ടി തുകകൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടി പാത്തുമ്മക്കുഞ്ഞ് മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കരുനാഗപ്പള്ളി. — പി. ഗോപാലകൃഷ്ണൻ, തഹശീൽദാർ.

## Kottarakkara Taluk

പരസ്യം

എ6-3021/82. 1982 ഏപ്രിൽ 20.

കൊട്ടാരക്കര താലൂക്കിൽ പുയപ്പള്ളി വില്ലേജിൽ മായൂർ മാവിള വീട്ടിൽ എം. കെ. സലിം 30-4-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് വെളിയം ഇലക്ട്രിക്കൽ സെക്ഷനിൽ ജോലി ഉണ്ടായിരുന്നു. പരേതനു ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും കോമ്പൻസേഷൻ കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ മാതാവ് ശ്രീമതി എ. ഹാജർ ബീവി കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാണ്. ടി അപേക്ഷയിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശിയായി ശ്രീമതി എ. ഹാജർബീവി മാത്രമാണുള്ളതെന്നു കാണുന്നു. ആയതിനാൽ മരിച്ചുപോയ ശ്രീ. എം. കെ. സലിമിന് ഇലക്ട്രിസിറ്റി ബോർഡിൽനിന്നും കിട്ടുവാനുള്ള 2,500 രൂപയ്ക്കു താഴെയുള്ള തുക കൈപ്പറ്റുന്നതിനുള്ള അവകാശി പരേതന്റെ മാതാവ് ശ്രീമതി എ. ഹാജർ ബീവി മാത്രമാണെന്നുള്ളതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപം പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കൊട്ടാരക്കര. — എൻ. ഉണ്ണികൃഷ്ണൻനായർ, തഹശീൽദാർ.

## Kunnathur Taluk

കുന്നത്തൂർ താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ. 4105/82/സി-4. 1982 ഏപ്രിൽ 16.

കുന്നത്തൂർ താലൂക്കിൽ പെരിങ്ങനാടു വില്ലേജിൽ മേലൂടു മുറിയിൽ കിഴക്കേ ചരുവിള പുത്തൻ വീട്ടിൽ ശ്രീ. പരമേശ്വരൻ ആശാരി 2-3-1980-ൽ മരിച്ചുപോയിട്ടുള്ളതാണെന്നു കാണുന്നു. ടിയാനു ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള പൊന്നുംവില തുകയായ ഉദ്ദേശം 2500 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യയായ ശ്രീമതി ജാനകി അമ്മാൾ അവകാശ സർട്ടിഫിക്കറ്റ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പെരിങ്ങനാടു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജാനകി അമ്മാൾ | ഭാര്യ | |
| 2 | ലീലാമ്മാൾ | മകൾ | 27 |
| 3 | രാധാകൃഷ്ണനാചാരി | മകൻ | 25 |
| 4 | രാമചന്ദ്രൻ ആശാരി | " | 23 |
| 5 | രാധാമണി അമ്മാൾ | മകൾ | 21 |
| 6 | രാജേന്ദ്രൻ ആശാരി | മകൻ | 19 |
| 7 | രാജമ്മാൾ | മകൾ | 17 |

ഇതിൽ രണ്ടു മുതൽ 5 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാംകക്ഷിക്കുവേണ്ടി ഒഴിഞ്ഞു സ്റ്റേറ്റുമെന്റുകൊടുത്തിട്ടുള്ളതാണ്. 7-ാം കക്ഷി മൈനറാകയാൽ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതുമാകുന്നു. ആയതിനാൽ പ്രസ്തുത പൊന്നുംവില തുകയായ 2500 രൂപയോളം വരുന്ന തുക ഗവൺമെന്റിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതനായ ശ്രീ. പരമേശ്വരൻ ആശാരിയുടെ വിധവയായ ശ്രീമതി ജാനകി അമ്മാൾ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ. 1496/82/സി4. 1982 ഏപ്രിൽ 16.

കുന്നത്തൂർ താലൂക്കിൽ ഏഴംകുളം വില്ലേജിൽ അറുകാലിയ്ക്കൽ കിഴക്കുംമുറിയിൽ പുത്തൻവീട്ടിൽ ശ്രീ. പി. ചെല്ലപ്പൻപിള്ള 3-4-1978-ൽ മരിച്ചു പോയിട്ടുള്ളതാണ്. ടിയാൻ പറക്കോടു സ്റ്റേറ്റ് ബാങ്കിൽ 880/77-ാം നമ്പരിൽ 160 രൂപയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ കൊട്ടാരക്കര താലൂക്കിൽ പവിത്രേശ്വരം വില്ലേജിൽ തഴത്തുമുറിയിൽ കൊകിലമ്പാട്ടു വീട്ടിൽ ശ്രീമതി ഈശ്വരിയമ്മ ശാന്തമ്മ അവകാശസർട്ടിഫിക്കറ്റിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ ഏഴംകുളം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ശ്രീമതി ഈശ്വരിയമ്മ ശാന്തമ്മ | ഭാര്യ |
| 2 | മുരളീധരൻപിള്ള | മകൻ |
| 3 | രമാദേവി | മകൾ |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നവരുമാണ്.

ആയതിനാൽ പ്രസ്തുത പണയം ടി ബാങ്കിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതനായ ശ്രീ. ചെല്ലപ്പൻപിള്ളയുടെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി ഈശ്വരിയമ്മ ശാന്തമ്മ ആണെന്നു കാണിച്ചു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ

